# ഗുരുവിനെ തേടി

ജോൺസൺ ജേക്കബ് മല്ലപ്പള്ളി



ജീവിതത്തിന്റെ
അർത്ഥം തേടിയുള്ള
അന്വേഷണത്തിൽ
മുഴുകിയ ഒരു
തീർത്ഥാടകൻ, തന്റെ
ജീവിതവും ചിന്തയും
വാക്കുകളിലൂടെ
ആവിഷ്ക്കരിക്കുവാൻ
നടത്തിയ
എളിയ പരിശ്രമമാണ്
ഈ ചെറു ഗ്രന്ഥം.




സോഫിയാ ബുക്സ്
കോട്ടയം

# ഗുരുവിനെ തേടി

ജോൺസൺ ജേക്കബ് മല്ലപ്പള്ളി

(മലയാളം)

---

**ഗുരുവിനെ തേടി**

(പഠനം)

**ജോൺസൺ ജേക്കബ് മല്ലപ്പള്ളി**
Mob: 9605536474
Email: johnsonmallappally@gmail.com

**പ്രസാധകർ : സോഫിയാ ബുക്സ്, കോട്ടയം**

**ഒന്നാം പതിപ്പ് : ജൂൺ 2018**

**കോപ്പികൾ : 500**

**പ്രിന്റിംഗ് : സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം**

**വില: ₹ 100.00**

# അവതാരിക

## ഫാ. ഡോ. ജേക്കബ് കുര്യൻ

(ഡയറക്ടർ ജനറൽ, ഓർത്തഡോക്സ് സണ്ടേസ്കൂൾ പ്രസ്ഥാനം)

ഭാരതം എന്ന ഗുരുസാഗരത്തിൽ ഗുരു – ശിഷ്യ പരമ്പരകളുടെ അനന്തമായ തിരമാലകൾ ദർശിക്കുവാൻ സാധിക്കും. അടുത്തും അകന്നും നിന്ന്, പ്രത്യക്ഷത്തിലോ പരോക്ഷത്തിലോ അവരുടെ പാദപീഠത്തിങ്കൽ ഇരുന്ന് 'പ്രാപ്യവരാന്നിബോധത' സാക്ഷാത്കരിക്കുവാൻ വെമ്പുന്ന ഒരു ശിഷ്യന്റെ ആത്മഗതമാണ് ആ താളുകളിൽ അനാവരണം ചെയ്യപ്പെടുന്നത്. ഭാരതം ലോകത്തിന് സംഭാവന ചെയ്ത ആചാര്യ പരമ്പരയിൽ ശ്രീ ശങ്കരനോടും വിവേകാനന്ദനോടും ഡോ. രാധാകൃഷ്ണനോടുമൊപ്പം ഗണിക്കപ്പെടാൻ സർവ്വദാ യോഗ്യനാണ് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ മാനസപുത്രനും, ചിന്താസരണിയിലെ പിൻഗാമിയുമായ ഡോ. കെ. എം. ജോർജച്ചൻ വൈജ്ഞാനികതീഷ്ണതയുടെയും യോഗാത്മക സൗന്ദര്യത്തിന്റെയും നവീന ഭാവങ്ങളുടെ വക്താവാണ്. ഇവരെ രണ്ടുപേരെയും ആസ്വദിച്ചുകൊണ്ടിരിക്കുന്ന ഒരു യുവ ചിന്തകനാണ് ശ്രീ. ജോൺസൺ ജേക്കബ്.

ആത്മാവിൽ എവിടെയൊക്കെയോ ഉടക്കിയ ചില ദർശനങ്ങൾ ഇവരിൽ നിന്നു കിട്ടിയതിനെ, ശ്രീ. ജോൺസൺ, തന്നെ ഇപ്പോഴും പിന്തുടരുന്ന ആത്മ സംഘർഷങ്ങളുടെ സാന്ത്വനോപാധിയായി കണ്ടെത്തിയതിന്റെ ആനന്ദം ഈ ചിതറിയ ചിന്താശകലങ്ങളിൽ പകർത്തിയിരിക്കുന്നു. ജോൺസൺ പൂർണ്ണമായ കണ്ടെത്തലുകൾ ഒന്നും അവകാശപ്പെടുന്നില്ല. അന്വേഷണം പൂർണ്ണമാകാതെ, പരീക്ഷണങ്ങളുടെ താപവും കോപവും അതേപടി പ്രകടിപ്പിക്കുന്ന, ഒരു യുവാവിന്റെ മനസ്സ് ഇവിടെ വായിക്കാം. പക്ഷേ ആ യുവാവ് തനിക്കു വേണ്ടി എന്തെങ്കിലും വെട്ടിപ്പിടിക്കുവാനല്ല ഈ യാത്ര തുടരുന്നത് എന്ന് വ്യക്തം. തന്നെ ഉപദേശിക്കുവാൻ നേർച്ച നേർന്നിരിക്കുന്നവരിൽ നിന്ന് രക്ഷപെടുന്ന, തന്നെ രക്ഷപെടുത്തുവാൻ ഒരു ജീവകാരുണ്യം വാഗ്ദാനം ചെയ്യുന്നവരെ ക്ഷമയോടെ സഹിക്കുന്ന, ഒരു സത്യാന്വേഷിയെ ഇതിൽ പരിചയപ്പെടാം. അഹന്തയൊട്ടുമില്ലാത്ത, പക്ഷേ ആർക്കും അടിമയാകാത്ത ഒരു സ്വാതന്ത്ര്യബോധം; ആത്മാവിൽ ബോദ്ധ്യപ്പെട്ട ശ്രേഷ്ട വ്യക്തിത്വങ്ങളെ മുഖപ്രശംസ നടത്തി കീശയിലാക്കാൻ ശ്രമിക്കാത്ത ഒരു ആരാധനാഭാവം; അല്പം മുമ്പു തോന്നിയ ആനന്ദം അൽപം കഴിഞ്ഞ് ചോർന്നുപോയപ്പോൾ ഉള്ളത് ഉള്ളതുപോലെ പറയുന്ന നൈസർഗികത, ഇങ്ങനെ പലതും ഇവിടെ വായിക്കാം.

ജോൺസനെ ഞാൻ അടുത്തു പരിചയപ്പെട്ടിട്ടില്ല; അരികത്തു കൂടെ കടന്നുപോകുന്നത് പലപ്പോഴും ശ്രദ്ധിച്ചിട്ടുണ്ട്; ഈ താളുകൾ വായിക്കണം എന്ന് ആവശ്യപ്പെട്ടപ്പോഴാണ്, അദ്ദേഹവുമായി ആദ്യം സംസാരിച്ചത്. കെ. എം. ജോർജ് അച്ചന്റെ ദാർശനിക മൗന വേരുകൾ ജോൺസന്റെ ചിന്തയിൽ ആഴ്ന്നിറങ്ങിയിട്ടുണ്ട്; ഒരർത്ഥത്തിൽ ആ 'വേരുകൾ' ഒരു 'അഡിക്ഷൻ' ആയിട്ടുമുണ്ട്. ബൗദ്ധികവും ദാർശനികവും യോഗാത്മകവുമായ ഒരു അസ്വസ്ഥതയുടെ പശ്ചാത്തലത്തിൽ ഏതോ ഉൾവിളിയുടെ മാസ്മരികതയിൽ യാത്ര തുടരുന്ന ഈ മനസും ഇതുപോലെയുള്ള മറ്റ് മനസുകളും, കണ്ടെത്തേണ്ടവയെ കണ്ടെത്തി സ്നേഹത്തിന്റെ സൗന്ദര്യവും മനനത്തിന്റെ മൗലികതയും ആത്മഗന്ധമാക്കട്ടെ എന്ന് ആശംസിക്കുന്നു.

# ആമുഖം

ഒരിയ്ക്കൽ ഫിലോസഫി പഠിക്കുന്നതിന് എന്തു ചെയ്യണമെന്ന് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയോട് ചോദിച്ചതിനുള്ള മറുപടി അദ്ദേഹം തന്നത് ഇപ്രകാരമായിരുന്നു:

"ഒരു അന്വേഷികി ആയി കുറെനാൾ ഇങ്ങനെ അലഞ്ഞുതിരിഞ്ഞു നടക്കണം. സ്പിരിചൽ ബേസിസ് വേണം. മനുഷ്യസേവനം ചെയ്യണം. മനുഷ്യരെ സേവിക്കണം. പ്രാർത്ഥനയോടെ അന്വേഷിച്ചുകൊണ്ടിരിക്കണം. പഠിക്കണമെന്ന് അതിയായി ആഗ്രഹിക്കുകയും നിരന്തരം പ്രാർത്ഥിക്കുകയും ചെയ്യണം. ജീവിത വിശുദ്ധി വേണം. ആഗ്രഹങ്ങളെ ഇല്ലാതാക്കാൻ കഴിയണം. മനസിനെ കടിഞ്ഞാണിട്ട് പിടിക്കണം. ദൈവം ഒരു ഗുരുവിന്റെ മുമ്പിൽ കൊണ്ടുചെന്ന് നിർത്തും.

പുസ്തകങ്ങളിലും നിന്നും മറ്റും മനസിലാക്കുന്ന കാര്യങ്ങൾ ജീവിതത്തിൽ പ്രായോഗികമാക്കി ജീവിതത്തെ സ്വയം രൂപാന്തരപ്പെടുത്തുകയും വേണം. അങ്ങനെ കുറച്ചുകാലം കഴിയുമ്പോൾ God will give you a guide."

പന്ത്രണ്ടാം വയസിൽ തനിക്ക് യേശുക്രിസ്തുവുമായി രൂപപ്പെട്ട ബന്ധത്തെക്കുറിച്ച് തിരുമേനി തന്റെ ആത്മകഥയായ *സ്നേഹത്തിന്റെ സ്വാതന്ത്ര്യ*ത്തിൽ എഴുതിയത് ഇങ്ങനെയാണ്:

"പന്ത്രണ്ടു വയസ്സായതോടെ എനിക്ക് ദൈവത്തെപ്പറ്റി വ്യക്തിഗതമായ അറിവും ക്രിസ്തുവിനോട് ഏതാണ്ടൊരു പ്രതിബദ്ധതയും ഉണ്ടായി. വാസ്തവം പറഞ്ഞാൽ ദൈവവുമായും ക്രിസ്തുവുമായും ഞാൻ സംഭാഷണത്തിന്റെ ഭാഷയിലായി. യേശുക്രിസ്തുവിനെ എന്റെ ജീവിക്കുന്ന കർത്താവും ഗുരുവുമായും ദൈവത്തിന്റെ യഥാർത്ഥ വെളിപ്പെടൽ ആയും ഞാൻ അംഗീകരിച്ചു" (പേജ് 52).

പന്ത്രണ്ട് പതിമൂന്ന് വയസ്സിൽ മനുഷ്യരിൽ രൂപംകൊള്ളേണ്ട ഈശ്വരബോധവും വിശ്വാസവും ഏറെ വൈകി ഈ സമയത്താണ് ഞാൻ എന്റെ അസ്തിത്വത്തിന്റെ ആഴങ്ങളിൽ തിരിച്ചറിയുന്നത്.

ഇതിനിടയ്ക്കുള്ള, ജീവിക്കുക എന്നത് അതീവ ദുഷ്കരമായി അനുഭവപ്പെട്ട, ആ കാലഘട്ടത്തിൽ മനസിലൂടെ കടന്നുപോയ ചിന്തകളെക്കുറിച്ചു ഈ പുസ്തകത്തിൽ ഓർക്കുന്നുണ്ട്. ദൈവം എനിക്ക് ഗുരുക്കന്മാരും വഴികാട്ടികളുമായി തന്ന രണ്ട് പ്രകാശഗോപുരങ്ങളായ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയിൽ നിന്നും ഫാ. ഡോ. കെ. എം. ജോർജ് അച്ചനിൽ നിന്നും നേരിട്ട് ചോദിച്ചും, ഊഹിച്ചു

മനസിലാക്കിയും പഠിച്ച ചിന്തകളെ ഈ ചെറു ഗ്രന്ഥത്തിൽ അവതരിപ്പിക്കുന്നുമുണ്ട്. കൂടെ ചില അനുഭവങ്ങളെ കഥാരൂപത്തിൽ ആവിഷ്ക്കരിച്ച ഒരു കുറിപ്പും ഉൾപ്പെടുത്തിയിരിക്കുന്നു.

ഈ പുസ്തകത്തിന് അവതാരിക എഴുതിയിരിക്കുന്നത് ഓർത്തഡോക്സ് സെമിനാരി മുൻ പ്രിൻസിപ്പൽ ജേക്കബ് കുര്യൻ അച്ചനാണ്. അദ്ദേഹത്തോടുള്ള കൃതജ്ഞത രേഖപ്പെടുത്തുന്നു. ഈ പുസ്തക നിർമ്മാണത്തിൽ വേണ്ട സഹായങ്ങൾ ചെയ്തുതന്നത് എന്റെ ആത്മ സുഹൃത്ത് ശ്രീ. ജോയ്സ് തോട്ടയ്ക്കാടാണ്. ഏറ്റം വേദനാജനകവും നിസഹായവുമായ അവസ്ഥകളിൽ കൂടെയുണ്ടായിരുന്ന ജോയ്സിനോടുള്ള കൃതജ്ഞത നിസ്സീമമാണ്. മനസ്സ് തീർത്തും അസ്വസ്ഥവും ബലഹീനവുമായിരുന്ന നിമിഷങ്ങളിൽ എന്നോടൊപ്പം ഉണ്ടായിരുന്ന മാതാപിതാക്കളേയും സഹോദരങ്ങളേയും ഓർക്കാതിരിക്കാനാവില്ല.

ഈ കുറിപ്പുകളുടെ പ്രസിദ്ധീകരണം ദൈവനാമ മഹത്വത്തിനായി തീരണമേ എന്ന് വിനയത്തോടെ പ്രാർത്ഥിക്കുന്നു.

ജോൺസൺ ജേക്കബ്

മല്ലപ്പള്ളി
15-01-2018

# ഉള്ളടക്കം

# 1

# ഗുരുവിനെ തേടി...

വഴിയരികിലുള്ള കരിങ്കല്ലു മാത്രം ഉപയോഗിച്ച് നിർമ്മിച്ച ഒരു ഒറ്റ മുറി വീട്. ആട്ടിടയന്മാരാണ് ചുറ്റിനും താമസിക്കുന്നവർ. രാവിലെ ആടുകളെ തെളിച്ചുകൊണ്ട് പോയ ആട്ടിടയന്മാർ ആ വീടിന് മുമ്പിൽ എത്തിയപ്പോൾ ഒന്നു നിന്നു. ഒരു കുട്ടി അതിന്റെ വാതിൽക്കൽ നിന്ന് നിരന്തരം മുട്ടുന്നു; എന്തിനാണ് മുട്ടുന്നത് എന്ന് അവനറിയില്ല എന്ന് അവർക്ക് തോന്നി.

അവർ അവനോടു ചോദിച്ചു, “നീ എന്തിനാണ് ഇങ്ങനെ ഇവിടെ നിന്ന് മുട്ടുന്നത്. അതിനുള്ളിൽ ആരുമില്ല. ഞങ്ങളുടെ കൂടെ പോരൂ. ഭക്ഷണവും തരാം, കിടക്കാൻ ഇടവും.”

അവൻ ഒന്നും മിണ്ടിയില്ല. അവർ പറഞ്ഞത് കേട്ടുവോ എന്നു തന്നെ സംശയമാണ്. അവന്റെ ശ്രദ്ധയത്രയും ‘മുട്ടു’ന്നതിലായിരുന്നു.

സന്ധ്യയായപ്പോൾ ഇടയന്മാർ ആടുകളെ തീറ്റിപ്പോറ്റി, അവയെ തെളിച്ചുകൊണ്ട് തിരികെയാ വഴി വന്നു. അപ്പോഴും വീട്ടുവാതിൽക്കൽ മുട്ടിക്കൊണ്ടിരിക്കുന്ന കുട്ടിയെ കണ്ടവർ അമ്പരന്നു. രാവിലെ കാണുമ്പോൾ നിന്നുകൊണ്ടാണവൻ മുട്ടിക്കൊണ്ടിരുന്നത്. ഇപ്പോൾ മുട്ടിന്മേൽ നിന്നാണവൻ മുട്ടുന്നത്. വീണ്ടും അവർ അവനോടു പറഞ്ഞു. “എന്റെ കുഞ്ഞേ, ഇതിന്റെയുള്ളിൽ ആരുമില്ല, നീ ഞങ്ങളുടെ കൂടെ പോരൂ. നിനക്ക് ഞങ്ങൾ ഒരു കിടപ്പാടമുണ്ടാക്കി തരാം. നല്ലവരാണ് ഞങ്ങളുടെ ഊരിലെ സ്ത്രീകൾ. അവർ നിനക്ക് പാലും അപ്പവും ഉണ്ടാക്കിത്തരും. കൂടെ പോരൂ.” അവന് അത് ശ്രദ്ധിക്കാനേ നേരമുണ്ടായിരുന്നില്ല. അവൻ മുട്ടിക്കൊണ്ടേയിരുന്നു.

അർദ്ധരാത്രിയിൽ, സർവ്വവും നിശബ്ദതയിലാണ്ടപ്പോൾ, ഈ മുട്ടലിന്റെ ശബ്ദം കേട്ട് ഉറക്കം നഷ്ടപ്പെട്ട ചില ഇടയന്മാർ അവന്റെ അടുത്തു വന്ന് ആദ്യം സ്നേഹത്തോടെ അവനെ ശാസിക്കുവാൻ ശ്രമിച്ചു. പിന്നെ ദേഷ്യപ്പെട്ടു.

അതൊന്നും അവൻ ഗൗനിച്ചതേയില്ല. അവർ ദേഷ്യത്തോടെ മടങ്ങിപ്പോയി. അവന് അവരുടെ ഉറക്കം നഷ്ടപ്പെടുത്തുന്നതിൽ സങ്കടമുണ്ടായിരുന്നു. പക്ഷേ നിസഹായനായിരുന്നു അവൻ.

വീണ്ടുമവൻ മുട്ടൽ തുടർന്നുകൊണ്ടേയിരുന്നു. രാവിലെ നാലു മണിയായി. ചുറ്റും പ്രകാശം കലർന്ന അന്ധകാരമാണ്. ഇതുവരെ

വാതിലിനോട് ചേർന്ന് നിന്ന് മുട്ടുവാൻ ശ്രമിച്ച അവൻ അൽപം അകന്നുമാറി മുറ്റത്തു നിന്ന് ആ ഒറ്റ മുറി വീടിനെ നിരീക്ഷിച്ചു. പെട്ടെന്ന് അവന്റെ ഉള്ളാകെ കുളിർത്തു, ഉല്ലാസം കൊണ്ട് നിറഞ്ഞു.

അതാ കരിങ്കല്ലുകൊണ്ട് നിർമ്മിച്ച ആ വീടിന്റെ ഭിത്തിയിൽ ചെറിയ ഒരു സുക്ഷിരം. അതിലൂടെ അലൗകികമായ പ്രകാശം പുറത്തേക്ക് പ്രസരിക്കുവാൻ വെമ്പുന്നു. അവൻ ആ സുക്ഷിരം കണ്ട ഭിത്തിയുടെ അടുത്തുപോയി കൈപൊക്കി. എത്തുന്നില്ല. മുറ്റത്തോട്ടുള്ള വഴിയിൽ പാകിയിരുന്ന അത്ര മിനുസമില്ലാത്ത ചെറിയ കല്ലുകൾ അവൻ പെറുക്കിക്കൊണ്ടു വന്ന് അടുക്കി ഒരു ചെറിയ പീഠമുണ്ടാക്കി, അതിൽ കയറി നിന്ന് ആ സുക്ഷിരത്തിനു മീതെ കൈ വച്ച് നോക്കി; പ്രകാശം കൈയിൽ തട്ടാൻ വേണ്ടി. പക്ഷേ ഒട്ടും ചൂടനുഭവപ്പെടുന്നില്ല. അതിന്റെ കാരണമെന്തെന്ന് അവന് മനസ്സിലായില്ല. പ്രകാശത്തെ കാണാൻ കഴിയുന്നുണ്ട്. പക്ഷേ അതിന്റെ തരംഗങ്ങൾ തന്റെ കൈയിൽ തട്ടുന്നില്ല. ശക്തിയുള്ള പ്രകാശരശ്മികൾ കൈയിൽ തട്ടിയാൽ ചൂടനുഭവപ്പെടുമെന്ന് തന്റെ അപ്പച്ചൻ താൻ തീരെ കുഞ്ഞായിരിക്കുമ്പോൾ പറഞ്ഞുകേട്ടത് അവന്റെ ഓർമ്മയിൽ മായാതെ നിന്നിരുന്നു.

അവൻ താൻ കയറി നിന്ന പീഠത്തിൽ നിന്നും താഴെയിറങ്ങി വീണ്ടും വഴിയിൽ ചെന്ന് ചെറിയ പാറക്കഷണങ്ങൾ കൊണ്ടുവന്ന് പീഠത്തിന്റെ ഉയരം കൂട്ടി. അപ്പോഴേക്കും അവൻ നന്നായി വിയർത്തു. അടുത്തുള്ള അരുവിയിൽ പോയി നന്നായി കുളിച്ച് വസ്ത്രങ്ങൾ നനച്ചുടുത്ത് വന്ന് ആ കല്ലുകൾ അടുക്കിയുണ്ടാക്കിയ പീഠത്തിന്മേൽ വളരെ സൂക്ഷിച്ച് കയറി നിന്നു. അപ്പോൾ അവൻ ആ സുക്ഷിരം നേരിട്ട് നേർക്കുനേർ കണ്ടു. പ്രകാശരശ്മികൾ തന്റെ കൈയിന്മേൽ തട്ടാത്തതിന്റെ കാരണമെന്തെന്ന് അപ്പോൾ അവന് മനസ്സിലായി. അവൻ ഇതുവരെ കണ്ടിട്ടില്ലാത്ത തരം ഒരു കണ്ണാടി ആ സുക്ഷിരത്തിനുള്ളിൽ ഉണ്ട്. അതിലൂടെയാണ് പ്രകാശം കടന്നുവരുന്നത്. അതുകൊണ്ടാവാം അങ്ങനെ സംഭവിക്കുന്നത് എന്ന് അവന് മനസ്സിലായി.

ആ കണ്ണാടിയുടെ അടുത്തേക്ക് കഴിയുന്നത്ര തന്റെ മുഖമവൻ അടുപ്പിച്ചു നിർത്തി. അവൻ കണ്ടതെന്താണെന്നോ? അതിനുള്ളിൽ അവൻ കണ്ടിട്ടില്ലാത്ത തരത്തിലുള്ള ഒരു മെഴുകുതിരി കത്തിജ്വലിച്ചു നിൽക്കുന്നു. അതിന്റെ തിരിനാളത്തിൽ നിന്ന് അതിശക്തമായ പ്രകാശം പുറത്തേക്ക് പ്രവഹിക്കുന്നു. മുഖം അവൻ അൽപം കൂടി കണ്ണാടിയോടടുപ്പിക്കുവാൻ ശ്രമിച്ചു. അപ്പോഴവന് ചൂടനുഭവപ്പെട്ടു തുടങ്ങി. മുഖമാകെ പൊള്ളുന്നതുപോലെ. കണ്ണാടി, ഉള്ളിലുള്ള പ്രകാശത്തിന്റെ കിരണങ്ങളേറ്റ് ചുട്ടുപഴുത്തിരിക്കുകയാണ് എന്ന് പെട്ടെന്നവന് മനസ്സിലായി.

അഗ്നിയുടെ തീക്ഷ്ണത അനുഭവിച്ചുകൊണ്ടവൻ ചുട്ടുപഴുത്തിരിക്കുന്ന കണ്ണാടിയിലൂടെ മുറിക്കുള്ളിലേക്ക് എത്തിനോക്കുവാൻ ശ്രമിച്ചു. അപ്പോൾ അവൻ കണ്ടത് എന്താണെന്നോ?

ഉള്ളിലെ മെഴുകുതിരിക്ക് പിറകിൽ ഒരു രൂപം കൈകൾ കൂപ്പി കണ്ണുകൾ അടച്ച് മുട്ടുകുത്തി നിൽക്കുന്നു. സ്ത്രീയാണോ പുരുഷനാണോ എന്ന് അവന് തിരിച്ചറിയാൻ കഴിഞ്ഞില്ല. എങ്കിലും അവനറിയാതെ ആദ്യം ഉള്ളിൽ നിന്നും വന്നത് “എന്റെ അമ്മേ” എന്നായിരുന്നു. കുറച്ചു കഴിഞ്ഞവൻ അത് “എന്റെ കർത്താവും എന്റെ ദൈവവുമേ” എന്നു തിരുത്തി. താനെന്തുകൊണ്ടാണ് ആ മുറിയുടെ വാതിൽക്കൽ നിറുത്താതെ മുട്ടിയത് എന്ന് അവനപ്പോഴാണ് മനസ്സിലായി തുടങ്ങിയത്.

കർത്താവേ എന്ന് ഉള്ളുരുകിയും കുളിർത്തും മന്ത്രിച്ചുകൊണ്ട് ആ രൂപത്തിന്റെയടുത്തെത്താൻ അദമ്യമായ ആഗ്രഹത്തോടെ അവൻ പരിശ്രമം തുടങ്ങി.

(1997)

# 2

# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിതം: അത് സൃഷ്ടിക്കുന്ന അമ്പരപ്പും അഭിമാനവും

പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവിതവും ദർശനവും സംബന്ധിച്ച് എനിക്ക് ലഭിച്ച ആദ്യത്തെ പുസ്തകം The Joy of Freedom: Eastern Woriship and Modern Man എന്ന 1967-ൽ പ്രസിദ്ധീകൃതമായ ഗ്രന്ഥമാണ്. 1990-ൽ ലഭിച്ച പ്രസ്തുത പുസ്തകത്തിന്റെ ഉള്ളടക്കം അന്ന് ഏറെ ആകർഷിച്ചു എന്ന് പറയുവാനാവില്ല. പക്ഷേ, പുറംചട്ടയിൽ കൊടുത്തിരുന്ന തിരുമേനിയുടെ 'ജീവിത രേഖാ ചിത്രം', അത് മനസ്സിനെ വല്ലാതെ സ്പർശിച്ചു.

പക്ഷേ അന്ന്, ആ പുസ്തകത്തിന്റെ ആമുഖ കുറിപ്പിൽ തിരുമേനി എഴുതിയിട്ട ഒരു വാചകം ഇപ്പോഴും അദ്ദേഹത്തിന്റെ ജീവിത പരിശ്രമം എന്തിനുവേണ്ടിയായിരുന്നു എന്ന് ചിന്തിക്കുവാൻ പ്രേരിപ്പിക്കുന്നു. അതിതായിരുന്നു:

> ''For the eastern church history is a form of memory which is more than mental'' (The Joy of Freedom p. ).

തിരുമേനിയുടെ മിക്കവാറും എല്ലാ ഗ്രന്ഥങ്ങളിലും ചരിത്രാവലോകനത്തിന്റെ ചിത്രങ്ങൾ നമുക്ക് ദർശിക്കുവാൻ സാധിക്കും. അത് മനുഷ്യരുടെ ചരിത്രാനുഭവങ്ങളുടെ മാത്രമല്ല മനുഷ്യരുടെ മനോവ്യാപാര മേഖലകളെ ആകമാനം പരിശോധിക്കുവാനും വിശകലനം ചെയ്യുവാനും അദ്ദേഹം ആഴമായ താത്പര്യം കാട്ടിക്കൊണ്ടിരുന്നു. ഏറ്റവും ഒടുവിൽ പുസ്തകമായി എഴുതി പ്രസിദ്ധീകരിച്ച രണ്ട് ഗ്രന്ഥങ്ങൾ പാശ്ചാത്യ പ്രബുദ്ധത (Euroepean Enlightenment) എന്ന "സമീപകാലത്ത്" മാനവ ചരിത്രത്തിൽ പ്രത്യക്ഷപ്പെട്ട് ലോകത്തെ മുഴുവൻ നിയന്ത്രിക്കുവാൻ ശക്തി നേടുമാറ് വ്യാപകമായി മാനവ മനോ മണ്ഡലത്തെ സ്വാധീനിച്ച പ്രത്യേകതരം ബോധോദ്ദീപന പ്രതിഭാസത്തെ വിശകലനം ചെയ്യുന്നവയാണ്. A Light Too Bright എന്ന 1992-ൽ പ്രസിദ്ധീകരിച്ച പുസ്കതത്തിൽ ആ പ്രത്യേകതരം പ്രതിഭാസത്തെ അദ്ദേഹം നിർവ്വചിക്കുന്നത് ഇപ്രകാരമാണ്:

"Briefly put, the European Enlightenment is a Spiritual-Intellectual fever that spread among the eurpean peoples from about the middle of the eighteenth century" (A Light Too Bright, p. 29).

ഈ പ്രതിഭാസം അസ്തമിച്ചതായി തിരുമേനി കരുതുന്നില്ല. മുൻപേ സൂചിപ്പിച്ച നിർവ്വചനത്തിന് തൊട്ടുപിന്നാലെ തിരുമേനി പറയുന്നു:

"The fever has not yet subsided. In that sense the European Enlightenment remains unfinished. It has only begun to manifest some of its secondary symptoms. It has affected the mental, moral and aesthetic tastes of the people brought under its influence all over the world" (Ibid, p. 29).

പൗരസ്ത്യ ക്രിസ്തീയസഭ, "ചരിത്ര" (history) ത്തിന് നൽകുന്ന Status-നെപ്പറ്റി The Joy of Freedom എന്ന പൗരസ്ത്യാരാധനയെപ്പറ്റി പ്രതിപാദിക്കുന്ന ഗ്രന്ഥത്തിൽ തിരുമേനി നൽകുന്ന സൂചനയെപ്പറ്റി നാം തുടക്കത്തിൽ പരാമർശിക്കുകയുണ്ടായല്ലോ. തിരുമേനിയുടെ ജീവിതവും ദർശനവും മനസിലാക്കുവാൻ ശ്രമിക്കുമ്പോൾ ഈ മൗലികമായ നിലപാട് നിർണ്ണായകമാണ് എന്ന് എനിക്ക് തോന്നുന്നു. പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിലാണ് തന്റെ വേരുകൾ എന്നത് തിരുമേനി എപ്പോഴും അംഗീകരിക്കുകയും വ്യക്തമാക്കുകയും ചെയ്തിരുന്നു. ഇത് പകുതി ദൈവനിർണ്ണീതവും പകുതി സ്വയം തീരുമാനിച്ചതുമാണ് എന്ന് തന്റെ 'ഫ്രീഡം ആൻഡ് അഥോറിറ്റി' എന്ന ഗ്രന്ഥത്തിൽ അദ്ദേഹം വിശദീകരിക്കുന്നുണ്ട്:

"A number of predilections and circumstances have led me to a choice - specifically for Eastern Christianity as my primary commitment " (p .142).

ഈ പ്രപഞ്ചത്തിൽ ഭൂതകാലത്ത് മനുഷ്യന് സിദ്ധിച്ചിട്ടുള്ള എല്ലാ അനുഭവങ്ങളെയും തിരുമേനി ബഹുമാനിക്കുകയും തന്റെ പൈതൃക സമ്പത്തായി (Heritage) അംഗീകരിച്ച് ആദരിക്കുകയും ചെയ്തിരുന്നു. Freedom and Authority എന്ന പുസ്തകത്തിലെ A New Awareness of a Universal Tradition എന്ന Subtitle -ൽ പറഞ്ഞിരിക്കുന്ന സംഗതികളിലേക്ക് നമുക്ക് നമ്മുടെ മനസ്സിന്റെ ജാലകങ്ങളെ ഒന്ന് തുറന്നുവിടാം.

"But precisely because I hold the whole human experience as my heritage, I cannot be exclusive in my

> adherence to Eastern Christianity. I have learned much by being open to both Western Christianity and Hinduism, as well as to Judaism, Islam, Buddhism, secular humanism and Marxism. All these belong to my tradition. But I do not remain in a floating relation to all my heritage, but have consciously chosen one limited heritage, from which to receive my perspective on other parts of my heritage (Freedom And Authority, p. 142).

തിരുമേനി തുടർന്ന് പറയുന്നതും നാം ശ്രദ്ധയോടെ വിശ്വസിക്കണം.

> “Committment to one particular tradition makes it easier to open to the wealth of all traditions (Ibid, p. 143).

പരിശുദ്ധാത്മ വ്യാപാരത്താൽ ഇന്നുവരെ സൃഷ്ടിതങ്ങളായ മതപാരമ്പര്യങ്ങളിൽ ഒന്നായ പൗരസ്ത്യ ക്രിസ്തീയ വിശ്വാസ പാരമ്പര്യത്തെ തിരുമേനി തിരഞ്ഞെടുത്തു എന്ന് നമുക്ക് ബോധ്യമായ സ്ഥിതിക്ക് തിരുമേനിയെ മനസിലാക്കണമെങ്കിൽ പൗരസ്ത്യ ക്രൈസ്തവ വിശ്വാസത്തിന്റെ അന്തസത്തയും അത് സൃഷ്ടിക്കുന്ന ആദ്ധ്യാത്മിക അന്തരീക്ഷവും നാം പ്രാരംഭമായി മനസിലാക്കണം എന്ന് എനിക്ക് തോന്നുന്നു. അതോടൊപ്പം മനുഷ്യാവതാരത്തിനായി എല്ലാ മതപാരമ്പര്യങ്ങളിലും നടന്നിട്ടുള്ള “മുൻ ഒരുക്കങ്ങൾ” (Pre- ordering) നാം മനസിലാക്കണം. നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര (Incarnation) നടന്നപ്പോൾ സമസ്ത മാനവ മനോമണ്ഡലങ്ങളിലും നടന്നിട്ടുള്ള എല്ലാ പ്രകമ്പനങ്ങളെയും ചലനങ്ങളെയും നാം തിരിച്ചറിയുകയും വേണം. തിരുമേനിയുടെ ജീവിത പരിശ്രമം മുഴുവൻ നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര രഹസ്യം തേടിയുള്ള സമർപ്പിത തീർത്ഥാടനമായിരുന്നു.

(2009)

# 3

# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ദാർശനികന്മാരുടെ വഴികാട്ടി

## ആമുഖം

പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഏറ്റവുമധികം ഇഷ്ട പ്പെട്ടിരുന്ന കാര്യങ്ങളിൽ ഒന്ന് ദാർശനികമായി ചിന്തിക്കുക എന്നതായി രുന്നു എന്ന് തോന്നുന്നു. എല്ലാറ്റിനെയും സമ്മേളിപ്പിക്കുകയും പുനഃ സംഘടിപ്പിക്കുകയും ചെയ്ത് യാഥാർത്ഥ്യത്തിന് അർത്ഥം കണ്ടെത്തുന്ന ഒരു പ്രക്രിയയാണ് ദാർശനിക വിചിന്തനം. പൗലോസ് മാർ ഗ്രീഗോറി യോസ് തിരുമേനിക്ക് പണ്ഡിതലോകം നൽകിയ പ്രധാനപ്പെട്ട വിശേഷ ണങ്ങളിൽ ഒന്ന് ദാർശനികൻ എന്നായിരുന്നുവല്ലോ. അദ്ദേഹത്തെ ഇൻഡ്യൻ ഫിലോസഫിക്കൽ കോൺഗ്രസിന്റെ അദ്ധ്യക്ഷനായി ഭാര തീയ ദാർശനികന്മാർ ഒരിയ്ക്കൽ തിരഞ്ഞെടുക്കുകയും ചെയ്തു. തത്വ ചിന്തയെ ഈശ്വരാന്വേഷണത്തിനായി തിരുമേനി എങ്ങനെയാണ് പ്രയോ ജനപ്പെടുത്തിയത് എന്നതിനെക്കുറിച്ചുള്ള ഒരു എളിയ അന്വേഷണമാണ് ഈ ലഘു ലേഖനത്തിലൂടെ നടത്തുന്നത്.

എങ്ങനെയാണ് ദാർശനികാന്വേഷണം നടക്കുന്നത്? ശരീരവും മനസ്സും അതിന് വേദിയാവുന്നു എന്ന് നമുക്ക് ചിന്തിക്കാം. ആത്മാവ് ഉണ്ടോ എന്ന് നമുക്ക് “ഉറപ്പിക്കാൻ” വയ്യ. ഉണ്ട് എന്ന് കരുതുന്നവരുണ്ട്. ഇല്ലെന്ന് കരുതുന്നവരുണ്ട്. ആത്മാവും ഈശ്വരനും ഇല്ല എന്ന് വാദിച്ച ബുദ്ധമതക്കാരുടെ തത്വചിന്തയെ ക്രിസ്തുവിനെ എല്ലാമായി കരുതിയ, ക്രിസ്തീയ വിശ്വാസമാണ് തന്റെ എല്ലാ ചിന്തകളുടെയും പ്രവർത്തന ങ്ങളുടെയും പ്രഭവകേന്ദ്രം എന്ന് എപ്പോഴും നമ്മോട് വ്യക്തമാക്കിയി രുന്ന തിരുമേനി ഏറെ സ്നേഹിച്ചിരുന്നു എന്നാണ് അദ്ദേഹം എഴുതി യത് വായിച്ചിട്ടുള്ളതിൽ നിന്നും നേരിട്ടുള്ള സംഭാഷണത്തിൽ നിന്നും എനിക്ക് മനസിലായിട്ടുള്ളത്. അതുകൊണ്ട് തന്നെ തിരുമേനി ഈശ്വ രാന്വേഷണത്തിന് തത്വചിന്തയെ എങ്ങനെ ഉപയോഗപ്പെടുത്തി എന്ന് മനസിലാക്കുക എളുപ്പമാവില്ല.

### മനുഷ്യൻ എന്ന പ്രതിഭാസം

എന്താണ് മനുഷ്യൻ എന്നു പറയുന്നത്? മനുഷ്യവികാസം

എങ്ങനെയാണ് നടക്കുന്നത്? വികസിക്കുവാൻ മനുഷ്യനിൽ എന്താണ് ഉള്ളത്? ഈശ്വരനിലേക്ക് മനുഷ്യനിലുള്ള എന്താണ് അടുക്കുന്നത്? ഈ വിഷയത്തെ ആത്മാവ് ഉണ്ട് എന്ന് വിശ്വസിക്കുന്നവർ എങ്ങനെയാണ് സമീപിക്കുന്നത്? ബുദ്ധമത തത്വചിന്ത മനുഷ്യവികാസത്തിന് കാണിച്ചുതരുന്ന വഴിയെന്താണ്. അതുകഴിഞ്ഞ് തിരുമേനി കാട്ടിയ ദാർശ നികമായ അന്വേഷണത്തിന്റെ അർത്ഥവും പ്രായോഗിക വിവക്ഷകളും എന്താണ് എന്നതിലേക്ക് വരാം എന്നു ഞാൻ വിചാരിക്കുന്നു.

1. മനുഷ്യബോധത്തിന്റെ ഘടന.

2. അസ്തിത്വവും ബോധവും.

3. രൂപബോധം സൃഷ്ടിക്കുന്ന യാഥാർത്ഥ്യ പ്രതീതി.

4. വിശ്വാസവും മനുഷ്യാസ്തിത്വത്തിന്റെ സ്വഭാവവും.

5. മനുഷ്യന്റെ രൂപാന്തരം.

6. ഈശ്വരദർശനം - പൗരസ്ത്യ സഭയുടെ സമീപനം.

7. തത്വചിന്തയ്ക്ക് പൗരസ്ത്യസഭയുടെ വിശ്വാസത്തിൽ നിന്ന് ലഭിക്കാവുന്ന മാർഗദർശനം.

**ഉപസംഹാരം**

എല്ലാ ജീവിതാവസ്ഥകളിലും നിമിഷങ്ങളിലും ദൈവം തന്നോട് ചേരാനാഗ്രഹിക്കുന്നവരുടെ മുമ്പിൽ ആത്മാവിന്റെ സ്പന്ദനങ്ങളിലൂടെ തന്നിലേക്കുള്ള വാതിലുകൾ തുറന്നിട്ടിരിക്കുന്നു. നമ്മുടെ മനസിന്റെയും ബോധത്തിന്റെയും ബുദ്ധിയുടെയും ശരീരത്തിന്റെയും ആത്മാവിന്റെയും എല്ലാ സാധ്യതകളും ഉപയോഗിച്ച് നമുക്ക് അത് തിരിച്ചറിയാം. തത്വചിന്തയ്ക്ക് തിരുമേനി കാട്ടിക്കൊടുത്ത മാർഗദർശനം ഇതായിരുന്നു എന്ന് ഞാൻ കരുതുന്നു.

(2011)

# 4

# മനുഷ്യ മനസ്സ്: രോഗകാരണങ്ങളും സൗഖ്യം വരുന്ന വഴികളും

## ആരോഗ്യമുള്ള ഒരു മനസ് എങ്ങനെ പ്രവർത്തിക്കും?

ഞാൻ ദീർഘ വർഷങ്ങളായി, മാനസിക അസ്വസ്ഥതയ്ക്ക് മരുന്നു കഴിച്ചുകൊണ്ടിരിക്കുന്ന വ്യക്തിയാണ്. പതിമൂന്ന് വയസു മുതൽ അസ്വാസ്ഥ്യത്തിന്റെ സൂചനകൾ ഞാൻ തിരിച്ചറിഞ്ഞു തുടങ്ങി. എന്തുകൊണ്ട് രോഗം വന്നു എന്ന് അന്വേഷിച്ചു വ്യാകുലപ്പെടുന്നതിനു ഞാൻ മുതിരുന്നില്ല. പലരും പലതും പറയുന്നു. മരുന്ന് കഴിക്കാതെ അസ്വസ്ഥതയെ അതിജീവിക്കാനാണ് ഞാൻ എന്നും ആഗ്രഹിച്ചിട്ടുള്ളത്. മരുന്ന് കഴിക്കണം എന്ന് ചുറ്റുമുള്ളവർ പറയുന്നതുകൊണ്ട് മാത്രമാണ് ഇപ്പോൾ കഴിച്ചുകൊണ്ടിരിക്കുന്നത്. വി. കുർബ്ബാനാനുഭവത്തിലൂടെ മനസിനും ശരീരത്തിനും സൗഖ്യം ലഭിക്കുമെന്ന ചിന്തയ്ക്കാണ് എന്നിൽ ശക്തി കൂടുതലുള്ളത്.

അതിന് ചില കാരണങ്ങളും ഉണ്ട്. രോഗം തിരിച്ചറിഞ്ഞു തുടങ്ങിയ കാലയളവു മുതൽ ദൈവത്തിൽ, ഒരു കൗമാരക്കാരനായ ബാലനുണ്ടാവേണ്ട ആശ്രയബോധവും സഹജീവികളായ മനുഷ്യരോടുള്ള സ്നേഹവും എന്നിൽ നിന്ന് അപ്രത്യക്ഷമാകുവാൻ തുടങ്ങിയിരുന്നു. ചുരുക്കി പറഞ്ഞാൽ ദൈവബോധത്തിൽ നിന്നും മനുഷ്യസ്നേഹത്തിൽ നിന്നും എന്റെ ബോധമനസ് അകറ്റപ്പെട്ടു. അത് സൃഷ്ടിച്ച പ്രകമ്പനത്തിൽപെട്ട് എന്റെ ജീവിതനൗക ആടിയുലഞ്ഞു. അതിൽനിന്ന് കരകയറാൻ സഹായിക്കാൻ കഴിവുള്ള വ്യക്തിത്വങ്ങളെ ആ നാളുകളിലൊന്നും കണ്ടെത്തുവാൻ കഴിഞ്ഞില്ല. പഠിക്കുവാൻ മാത്രം ആഗ്രഹിച്ച എനിക്ക് അതിനുള്ള കഴിവില്ലാതായി. കഠിനമായ നിരാശ സൃഷ്ടിച്ച ചുഴിയിൽ ജീവിതം കറങ്ങിത്തിരിഞ്ഞുകൊണ്ടിരുന്നു.

കുറെക്കാലം കഴിഞ്ഞപ്പോൾ പ്രത്യാശയുടെ ചില കിരണങ്ങൾ എന്റെ ബോധമനസിന്റെ സീമയിൽ എത്തിച്ചേർന്നു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ രൂപത്തിലായിരുന്നു ക്രിസ്തുവാകുന്ന പ്രകാശരേണു എനിക്ക് തിരിച്ചറിയുവാൻ തുടങ്ങിയത്. തിരുമേനി തന്നിൽ സംവഹിച്ചിരുന്ന ക്രിസ്തുവായിരുന്നു ആ രേണു എന്ന് ഉറപ്പാണ്. തിരുമേനിയുടെ പുസ്തകങ്ങളുടെ പാരായണം സൗഖ്യത്തിന്റെ മേഖല

വ്യക്തമാക്കി തന്നുതുടങ്ങി. ഇംഗ്ലീഷ് ഭാഷയിൽ ഒരു സ്വാധീനവും ഇല്ലാതിരുന്ന എനിക്ക് തിരുമേനിയുടെ പുസ്തകങ്ങളിലെ ഒട്ടുമിക്ക ആശയങ്ങളും മനസിലായില്ല. പിന്നീട് തിരുമേനിയെ നേരിട്ട് കാണുവാനും, അദ്ദേഹത്തിന്റെയടുത്ത് നിന്നും ഇരുന്നും മുട്ടുകുത്തിയിരുന്നുമൊക്കെ സംസാരിക്കുവാനും സാധിച്ചു. എന്റെ മനസിന്റെ അസ്വസ്ഥതയ്ക്ക് എന്നിട്ടും കാര്യമായ ശമനമൊന്നും അപ്പോഴും ഉണ്ടായില്ല. കർത്താവായ ക്രിസ്തുവിൽ വ്യക്തിസത്ത ഉറയ്ക്കുന്നതിൽ നിന്ന് ലഭിക്കുന്ന ആശ്വാസവും ദിശാബോധവും എനിക്ക് ലഭിച്ചില്ല.

തിരുമേനിയെ അറിയുകയും കണ്ടുമുട്ടുകയും, അദ്ദേഹത്തിന്റെ രചനകൾ വായിക്കുവാനും പഠിക്കുവാനും തുടങ്ങുകയും ചെയ്ത സമയത്തു തന്നെ ഞാൻ കെ. എം. ജോർജ് അച്ചന്റെ രചനകളും വായിച്ചു തുടങ്ങി. തിരുമേനിയെക്കുറിച്ച് അച്ചൻ എഴുതിയ ഒരു ലേഖനത്തിൽ ക്രിസ്തുവിനെക്കുറിച്ച് രേഖപ്പെടുത്തിയ ചിത്രം എന്റെ മനസിന്റെ ബോധതലത്തെ ആഴത്തിൽ സ്വാധീനിച്ചു. അതിതായിരുന്നു:

> “സ്വതന്ത്രവും സർഗ്ഗാത്മകവുമായ ഒരു പുതിയ മാനവികതയ്ക്കുവേണ്ടിയുള്ള അന്വേഷണം മാർ ഗ്രീഗോറിയോസിന്റെ ചിന്തയുടെ അടിസ്ഥാന ശിലകളിലൊന്നാണ്. പൗരസ്ത്യ ക്രിസ്തീയ ദർശനത്തിൽ നിന്നാണ് മറ്റു പലതിലുമെന്നപോലെ ഇക്കാര്യത്തിലും അദ്ദേഹം പ്രചോദനം ഉൾക്കൊള്ളുന്നത്. മനുഷ്യന്റെ സ്വാതന്ത്ര്യം, മാനവരാശിയുടെ ദിവ്യമായ ഭാഗധേയം എന്നിവയെക്കുറിച്ച് പൗരസ്ത്യ ക്രിസ്തീയ ചിന്തകനായിരുന്ന നിസ്സായിലെ വിശുദ്ധ ഗ്രിഗോറിയോസ് ആവിഷ്കരിച്ച ആശയങ്ങൾ പൗലോസ് മാർ ഗ്രീഗോറിയോസിന് മാർഗ്ഗദർശകങ്ങളാണ്.
>
> മനുഷ്യരാശിയുടെ മാധ്യമിക സ്വഭാവം അതായത് ഇന്ദ്രിയാധിഷ്ഠിതവും അതീന്ദ്രിയവുമായ വ്യത്യസ്ത യാഥാർത്ഥ്യതലങ്ങളെ സംയോജിപ്പിച്ച് രണ്ടിന്റെയും പൊതുവായ അതിരിൽ നിലകൊള്ളുവാനുള്ള ചുമതലയും കഴിവും മനുഷ്യസ്വാതന്ത്ര്യത്തിന്റെ ആണിക്കല്ലാണ്. ഈ രണ്ട് യാഥാർത്ഥ്യങ്ങളെ പ്രതിനിധാനം ചെയ്യുന്ന ശരീരത്തിന്റെയും ആത്മാവിന്റെയും സമഞ്ജസമായ സമ്മേളനമാണ് മനുഷ്യവ്യക്തിയിൽ കാണുന്നത്. രണ്ടിന്റെയും അതിരിൽ നിലകൊള്ളുന്നതുകൊണ്ട് ഒന്നിനെ ഉപേക്ഷിച്ച് മറ്റൊന്നിലേക്ക് പൂർണ്ണമായി തിരിയുവാൻ മനുഷ്യന് സ്വാതന്ത്ര്യമുണ്ട്. അതുപോലെ തന്നെ രണ്ടിനെയും

> സമ്യക്കായി കണ്ടുകൊണ്ട്, സർഗ്ഗാത്മകമായ സംശ്ലേഷണത്തിൽ രണ്ടിനെയും നിലനിർത്തുവാനും മനുഷ്യന് കഴിയും. ഇനിയും രണ്ടു തലങ്ങളെയും ഏകോപിപ്പിച്ച് ആരാധനയിൽ ദൈവസന്നിധിയിലേക്ക് ഉയർത്തുവാനും സാധിക്കും. ആരോഗ്യകരമായ ഒരു ക്രിസ്തീയ ആധ്യാത്മികതയിൽ ഈ മൂന്നു സാദ്ധ്യതകളും ഒരുപോലെ നിലനിർത്തുവാനുള്ള ചുമതല 'അതിർത്തി ജീവിയായ' മനുഷ്യനുണ്ട് എന്ന് മാർ ഗ്രീഗോറിയോസ് കരുതുന്നു.
>
> ഇവിടെ തന്റെ ചിന്തയ്ക്ക് സുദൃഢമായ അടിസ്ഥാനം മാർ ഗ്രീഗോറിയോസ് കാണുന്നു. അതു മറ്റൊന്നുമല്ല ദൈവപുത്രനായ യേശുവിന്റെ മനുഷ്യാവതാരം. അവതീർണ്ണനായ ക്രിസ്തു അതുല്യമായ മാദ്ധ്യമിക സ്വഭാവം ഉൾക്കൊള്ളുന്നു. ഒരേസമയം ദൈവവും മനുഷ്യനുമായവൻ, ഒരേസമയം ഇന്ദ്രിയാനുഭവവിധേയനും ഇന്ദ്രീയാതീതനുമായവൻ, ഒരേസമയം മണ്ണിന്റെയും വിണ്ണിന്റെയും പ്രതീകം, ദൃശ്യവും അദൃശ്യവുമായ സകലത്തെയും സൃഷ്ടിതവും അസൃഷ്ടിതവുമായ യാഥാർത്ഥ്യത്തെ മുഴുവൻ ഏകതാനമായും താളനിബദ്ധമായും തന്നിൽ സംവഹിക്കുന്നവൻ. ഇതാണ് വചനം ശരീരിയായിതീർന്ന നസ്രായനായ യേശു. സമ്പൂർണ്ണമായ അർത്ഥത്തിൽ യേശുക്രിസ്തുവാണ് യഥാർത്ഥ മാദ്ധ്യമികനായ അതിർത്തി ജീവി."

ഈ ക്രിസ്തുവിനാണ് ഞാൻ എന്റെ ജീവിതം സമർപ്പിക്കുവാനും പിൻതുടരുവാനും പരിശ്രമിക്കുന്നത്. യേശുക്രിസ്തു ആയിരുന്നു തിരുമേനിയുടെ സർവ്വസ്വവും. തിരുമേനി തന്റെ 60-ാം ജന്മദിനത്തിൽ അത് വ്യക്തമാക്കിയത് ഇങ്ങനെയായിരുന്നു:

> "ഞാൻ ഒരു ക്രിസ്ത്യാനിയാണ്. എന്റെ നാഥൻ നല്ല ഇടയനായ ക്രിസ്തുവാണ്. ആ ക്രിസ്തുവിനെ പിൻതുടരുകയാണ് എന്റെ ജീവിതലക്ഷ്യം. എനിക്കത് വേണ്ടവണ്ണം സാധിക്കുന്നില്ലല്ലോ എന്ന ദുഃഖം മാത്രമേ എനിക്കുള്ളൂ."

എനിക്കു ക്രിസ്തുവിനുവേണ്ടി പൂർണ്ണ സമർപ്പിതമായ ഒരു ജീവിതം നയിക്കണം എന്ന ലക്ഷ്യമേ ഇപ്പോൾ ഉള്ളൂ. അനുഭവിച്ചുകൊണ്ടിരുന്ന മാനസിക അസ്വാസ്ഥ്യങ്ങൾ എന്തുകൊണ്ട് സംഭവിച്ചു? ദൈവം അറിയാതെയല്ല എന്ന് ഞാൻ ആഴമായി വിശ്വസിക്കുന്നു. ദൈവത്തിന് എന്നെ

ക്കുറിച്ചുള്ള ലക്ഷ്യങ്ങളിലേക്ക് രോഗം ബാധിപ്പിച്ച് മനസിന് ശിക്ഷണം നൽകുകയായിരുന്നു ദൈവമെന്നും ഞാൻ വിശ്വസിക്കുന്നു. ആ ലക്ഷ്യ ങ്ങളെ തിരിച്ചറിയാൻ എന്നാലാവത് ഞാൻ പരിശ്രമിക്കുന്നുമുണ്ട്. മന സിന്റെ ചിന്തിക്കുവാനുള്ള കഴിവുപയോഗിച്ച് ആ ലക്ഷ്യങ്ങളെ കൂടുതൽ വ്യക്തമായി മനസിലാക്കുവാൻ കഴിയുമോ എന്നാണ് ഞാൻ ഇപ്പോൾ ശ്രമിക്കുന്നത്. ഈ ലേഖന രചനയ്ക്കാവശ്യമായ പഠനവും വായനയും അതിനുവേണ്ടിയാണ് നടത്തുന്നത്.

മുഖ്യമായും ഗ്രീഗോറിയോസ് തിരുമേനിയും കെ. എം. ജോർജ് അച്ചനും എഴുതുകയും പറഞ്ഞ് കേൾക്കുകയും ചെയ്തിട്ടുള്ള അനുഭ വാധിഷ്ഠിത ആശയങ്ങളാണ് ഈ ലേഖന രചനയ്ക്ക് ഞാൻ ആധാര മാക്കുന്നത്. ഇവർ പറയുന്നത് മനസിലാക്കുവാൻ വേണ്ടി മറ്റ് ചിന്തക ന്മാരിലേക്ക് തിരിയുകയും ചെയ്യുന്നുണ്ട്.

കുറച്ചു വർഷങ്ങൾക്ക് മുമ്പ് കെ. എം. ജോർജ് അച്ചൻ പരുമലയിൽ ഒരുപറ്റം ആധ്യാത്മിക തീർത്ഥാടകർക്ക് രോഗസൗഖ്യത്തെക്കുറിച്ച് ഒരു പ്രഭാഷണം നൽകിയിരുന്നു. "സൗഖ്യം വരുന്നതു മരുന്നിൽ നിന്നല്ല" എന്ന പേരിൽ പ്രഭാഷണത്തിന്റെ ലേഖനരൂപം എന്റെ സുഹൃത്ത് ജോയ്സ് തോട്ടയ്ക്കാട് തയാറാക്കിയതിൽ നിന്ന്:

> "നമുക്ക് ദൈവത്തിൽ നിന്നുള്ള സൗഖ്യത്തെക്കുറിച്ച് കൂടുതൽ ചിന്തിക്കുന്നതിനും പരസ്പരം പ്രാർത്ഥിക്കുന്ന തിനും സാധിക്കണം. ഞാനിപ്പോൾ മനസിലാക്കുന്ന ഒരു സംഗതി, സൗഖ്യമെന്നു പറയുന്നത് മരുന്നുകളിൽ നിന്നല്ല വരുന്നത്. മരുന്നുകൾ പല ഉപാധികൾ എന്ന പോലെ ഒരു ഉപാധി എന്നു മാത്രമേ ഉള്ളു. സൗഖ്യമെന്നു പറയുന്നത് നമ്മിൽ നിന്നു തന്നെ വരുന്നതാണ്. ദൈവ ത്തിന്റെ കൃപ നമ്മളിൽ ആവസിച്ചു നമ്മൾ അങ്ങോട്ടുമി ങ്ങോട്ടും നൽകുന്ന സൗഖ്യമാണ്. മനുഷ്യൻ മാത്രമല്ല ഈ മരങ്ങളും സൗഖ്യം നൽകുന്നുണ്ട്. മണ്ണ് സൗഖ്യം നൽകുന്നുണ്ട്. വായു സൗഖ്യം നൽകുന്നുണ്ട്. സൂര്യന്റെ വെളിച്ചം നമുക്ക് സൗഖ്യം നൽകുന്നുണ്ട്. അപ്പോൾ ഇതെല്ലാം നമ്മൾ ഓർത്തെങ്കിൽ മാത്രമേ ഈ സൗഖ്യ ത്തിന്റെ ഉറവിടമെന്താണെന്ന് നമുക്ക് മനസിലാകുക യുള്ളു. ....
>
> .... നമ്മുടെ ചുറ്റുപാടുമുള്ള ഈ സൃഷ്ടി ഒരിക്കലും മലിനമാക്കരുത്. നമ്മൾ ഈ മണ്ണിൽ തൊടുമ്പോൾ മണ്ണിൽ നിന്ന് ഒരു ശക്തി നമ്മിലേക്ക് പ്രവഹിക്കും.

> നമ്മൾ മറ്റൊരാളിനെ തൊടുമ്പോൾ, സ്നേഹത്തോടും ആർദ്രതയോടും കൂടി തൊടുകയാണെങ്കിൽ ഒരു ശക്തി അങ്ങോട്ടുമിങ്ങോട്ടും പ്രവഹിക്കും. ഇത് സൗഖ്യം നൽകുന്ന ശക്തിയാണ്. പരസ്പരം പ്രചോദിപ്പിക്കുന്ന ആധ്യാത്മികമായ ശക്തിയാണ്. നമ്മുടെ സൗഖ്യം ദൈവത്തിന്റെ സൃഷ്ടിയുടെ സൗഖ്യത്തോട് ബന്ധപ്പെട്ടിരിക്കുന്നു."

അസാധാരണങ്ങളായ മാനസിക-ആത്മിക അനുഭവങ്ങൾ വലുതായൊന്നും എനിക്ക് അനുഭവപ്പെട്ടില്ല. പത്തുപതിനാറു വർഷങ്ങൾക്കു മുമ്പ് എനിക്ക് ലഭിച്ച ഒരു അനുഭവം ഒരു ദിശാബോധം നൽകുന്നതു പോലെ ഇപ്പോൾ തോന്നുന്നു. ശരീരം മുഴുവൻ അതീതമായ ശക്തിയുടെ സ്വാധീനം മൂലം അഗ്നിയിൽ അഴിയുകയും പുനഃസംഘടിപ്പിക്കപ്പെടുകയും ചെയ്ത് സ്ഫുടം ചെയ്യുന്നതായാണ് അനുഭവപ്പെട്ടത്. എന്റെ ആത്മാവിന് ഉണ്ടായ ഒരു വ്യത്യാസം ശരീരത്തിലും മനസിലും ഒരുമിച്ച് പ്രതിഫലിച്ചതാവാം അന്ന് അനുഭവിച്ചത് എന്ന് ഇന്ന് ഞാൻ കരുതുന്നു. എന്താണ് മനുഷ്യശരീരം? എന്താണ് മനുഷ്യ മനസ്? എന്താണ് മനുഷ്യന് ചൈതന്യം നൽകുന്ന ആത്മാവ്? മനുഷ്യവ്യക്തി എന്ന നിലയിൽ ആത്മശരീര മനസുകളെ ഒന്നിപ്പിച്ചു നിർത്തുകയും രൂപാന്തരപ്പെടുത്തുകയും ചെയ്ത ശക്തിയെ എങ്ങനെ നമുക്ക് മനസിലാക്കാം. ഇത് ദൈവികമായ ശക്തിയാണ്. ദൈവം തന്നെയാണ്.

പൗരസ്ത്യ ക്രൈസ്തവ ദർശനത്തിൽ തെയോസിസ് എന്നു പറയുന്നത് ആത്മശരീര മനസുകളുടെ സമന്വയമായ നമ്മുടെ സത്തയെ ദൈവോന്മുഖമായി അനന്തമായി രൂപാന്തരപ്പെടുത്തുന്ന ഈ പ്രക്രിയയാണ് എന്ന് ഞാൻ കരുതുന്നു. ശരീരത്തെയും മനസിനെയും കുറെയൊക്കെ സൈദ്ധാന്തികമായി വിവേചിച്ച് നമുക്ക് മനസിലാക്കുവാൻ സാധിക്കുമെന്ന് തോന്നുന്നു. അടുത്തകാലത്ത് അന്തരിച്ച ഭാരതീയ ചിന്തകനായ ഗുരു നിത്യചൈതന്യയതി മനസിനെ സംബന്ധിച്ച് എഴുതിയ രണ്ട് പുസ്തകങ്ങളിലൂടെ നമുക്ക് ഒന്ന് കടന്നുപോകാം. ഒന്നാമത്തെ പുസ്തകത്തിന്റെ പേര് 'ഭാരതീയ മനഃശാസ്ത്രത്തിന് ഒരു ആമുഖം'. ഈ പുസ്തകം 1990-ൽ ഇറങ്ങിയതാണ്. പ്രസിദ്ധീകരിച്ച് അധികം താമസിയാതെ, മാനസിക സ്വസ്ഥത നഷ്ടപ്പെട്ട നിലയിൽ ജീവിച്ച ഒരു യുവാവായ ഞാൻ പുസ്തകത്തിന്റെ കോപ്പി സ്വന്തമാക്കുകയും ചെയ്തു. അദ്ദേഹം തന്നെ ആ പുസ്തകത്തിന്റെ തുടർച്ചയായി ഭാരതീയ മനശാസ്ത്രം എന്ന മറ്റൊരു പുസ്തകവും 1992-ൽ എഴുതി പ്രസിദ്ധീകരിച്ചു.

എന്താണ് മനുഷ്യശരീരം എന്ന് പറയുന്നത്? പൗരസ്ത്യ ക്രൈസ്തവ ദർശനം ശരീരത്തെ മനസിലാക്കുന്നത് എങ്ങനെയാണ് എന്ന് കെ. എം. ജോർജ് അച്ചൻ എഴുതിയ ചില ലേഖനങ്ങളിൽ പ്രതിഫലിക്കുന്നത് മന സിലാക്കിയതിനുശേഷം ഗുരു നിത്യചൈതന്യ യതിയുടെ പുസ്തകത്തി ലേക്ക് വരാം എന്ന് ഞാൻ വിചാരിക്കുന്നു.

കെ. എം. ജോർജ് അച്ചൻ എഴുതിയ ലേഖനങ്ങളുടെ സമാഹാരമായ 'ജീവന്റെ വിസ്മയം' എന്ന പുസ്തകത്തിൽ "വിശുദ്ധ കുർബ്ബാനയും പ്രതീകശക്തിയും" എന്ന ഒരു പ്രബന്ധമുണ്ട്. അതിൽ മനുഷ്യശരീ രത്തെ അവതരിപ്പിക്കുന്ന ഭാഗങ്ങൾ ചുവടെ കൊടുക്കുന്നു.

"മനുഷ്യശരീരം ദിവ്യമായ ദൗത്യം നിറവേറ്റാനുള്ള മാധ്യമമാണ്" (പു. 84).

"ദൈവത്തിന്റെ സാദൃശ്യവും തേജസും വഹിക്കുന്ന നമ്മുടെ ശരീര ങ്ങൾ സൃഷ്ടിയിൽ ദൈവസാന്നിധ്യത്തിന്റെ പ്രതീകമാണ്" (പു. 83).

ക്രൈസ്തവരായ നമ്മൾ സ്വയം മനസിലാക്കുന്നത് തങ്ങൾ ദൈവ ത്തിന്റെ സൃഷ്ടിയാണ് എന്നാണ്. തങ്ങളെ ദൈവസാദൃശ്യത്തിലാണ് സൃഷ്ടിച്ചത് എന്നും നാം മനസിലാക്കുന്നു. സൃഷ്ടിക്കപ്പെട്ടത് നാം മാത്ര മല്ല സകല ചരാചരങ്ങളും പ്രപഞ്ചവുമൊക്കെ ദൈവത്തിന്റെ സൃഷ്ടി യാണ് എന്നാണ് നമ്മുടെ പിതാക്കന്മാർ നമുക്ക് പകർന്നു നൽകിയ ദർശനം. ഇത് ഒരു Enlightened self Consciousness ആവേണ്ട 'ചിന്ത' യാണ്. ചിന്ത ശരീരമായിത്തീരുന്ന പ്രക്രിയയാണത്. ആ പ്രക്രിയയ്ക്ക് ചുക്കാൻ പിടിക്കുന്നത് മനുഷ്യനിലുള്ള മനസ് എന്ന ഘടകമാണ് എന്ന് തോന്നുന്നു.

ബുദ്ധമതത്തിൽ പ്രതീത്യസമുത്പാദം എന്ന ഗാഢമായ ഒരു ആശ യമുണ്ട്. ദൈവത്താൽ സൃഷ്ടിക്കപ്പെട്ടത് എന്ന് നാം വിശ്വസിക്കുന്ന യാഥാർത്ഥ്യവും ആ യാഥാർത്ഥ്യത്തിന്റെ അസ്തിത്വത്തിന് നിദാനമായി മനുഷ്യമനസിലും ശരീരത്തിലും പരസ്പരം ബന്ധിപ്പിച്ച് കൊളുത്തപ്പെട്ട മനഃസംഘടനാതത്വത്തെ മനസ്സിലാക്കുവാൻ ഈ പ്രതീത്യസമുത്പാദ എന്ന താത്വിക നിലപാടിനെ നമുക്ക് ആശ്രയിക്കാം എന്ന് തോന്നുന്നു. മുമ്പ് നമ്മൾ ചിന്തയെ ശരീരമാകുന്ന പ്രക്രിയയെക്കുറിച്ച് സൂചിപ്പിക്കു കയുണ്ടായല്ലോ. ഭൗതികവസ്തുവിന്റെ അസ്തിത്വത്തിന് നിദാനമായി വർത്തിക്കുന്ന, മനുഷ്യനിൽ അന്തർലീനമായ മാനസിക ഊർജതത്വത്തെ യാണിവിടെ മനസിലാക്കുവാൻ ശ്രമിക്കുന്നത്.

കെ. എം. ജോർജ് അച്ചൻ എഴുതിയ Bearing witness to Christ and to each other in the power of the Holy Spirit എന്ന ലേഖനത്തിൽ മനുഷ്യ

ശരീരത്തെക്കുറിച്ച്, പരിശുദ്ധാത്മ വ്യാപാരം സംഭവിക്കുമ്പോൾ ശരീരത്തിൽ നമുക്ക് ലഭിക്കുന്ന പ്രകാശ സമ്പൂർണ്ണവും മനുഷ്യർക്ക് സ്വയം ആനന്ദദായകവും ദിശാബോധം നൽകുകയും ചെയ്യുന്ന അനുഭവ സാധ്യതകളെക്കുറിച്ച് ഇങ്ങനെ പരാമർശിക്കുന്നു.

"All Spirit-inspired movement is open ended, and so the destiny of human beings is also open ended given the infinity and ineffability of the creator God in Orthodox Christian theology. As St. John the Evangelist says: "Beloved, we are God's children now; it does not yet appear what we shall be…." (I Jn. 3:2).

This promise of theosis or infinite becoming in God's love, glory and freedom is extended to all creation through human beings who carry God's image and likeness. "We ourselves who have the first fruits of the Spirit groan inwardly as we wait for adoption as children, the redemption of our bodies" together with "the whole creation groaning in travail.." (Rom. 8:22-23). All that the Church does, celebrates, prays and stands for in the world is within this Spirit – inspired birth-movement for the new creation. Salvation is not the individual liberation of the soul from this world, but it is a shared destiny with God's creation which is "to be set free from its bondage to decay and obtain the glorious liberty of the children of God" (Rom. 8:21). In this inward groaning inspired by the Spirit both humanity and the rest of creation bear witness to each other and to our common destiny in Christ.

Human body has a key role to play in this process since it is through the physical body that our self relates to the material world, as Metropolitan John of Pergamon (Zizioulas) rightly explains in line with the authentic Orthodox Tradition. The transfigured body of Christ that became luminous as it appeared to the three chosen disciples (Matt. 17:1-8; Mk. 9:2-8; Lk. 9:28-36; II Pet. 1:17-18 ) gives us another glimpse of the destiny of all matter and the material universe that is symbolized by the human body, the "microcosmos" in Patristic understanding. Gregory of Nazianzus, referring to this gospel narrative, says that the transfiguration of Christ "initiates us into the mystery of future". The all pervasive presence of the Creator Spirit permeates every trace of matter deep down to the level where matter is pure energy. Without falling into any sweepingly pantheistic idea one can say that the human body and the universe are pneumatodynamic, that is, powered and moved by the Spirit, and so sacramental and holy. "Do you not know that your body is a temple of the Holy Spirit within you, which you have from God?" (I Cor. 6:19).We need simply to extend the metaphor of the temple to the whole created reality."

ഈ ലേഖനത്തിന്റെ തുടക്കത്തിൽ ഇപ്പോഴും മനുഷ്യശരീരത്തിന്റെ സാധ്യതകളെക്കുറിച്ച് ചിന്തിക്കാൻ പ്രേരണ നൽകുന്ന ഒരു വ്യക്തിഗത അനുഭവത്തെക്കുറിച്ച് സൂചിപ്പിക്കുകയുണ്ടായല്ലോ. ആത്മാവ് നൽകുന്ന ഊർജ്ജം മനസ്സിലൂടെ ശരീരത്തിന്റെ അസ്തിത്വകേന്ദ്രത്തിൽ സന്നിവേശിക്കപ്പെടുമ്പോൾ ഉണ്ടാകുന്ന അനുഭവമാണോ എനിക്കുണ്ടായത്? ഒരു പക്ഷേ പൗരസ്ത്യ ക്രിസ്തീയ ഓർത്തഡോക്സ് സഭയുടെ അനുഭവ സമുദ്രത്തിലേക്ക് ഉപനയനം ദൈവം നൽകിയതാവാം എന്ന് ഞാൻ ചിന്തിക്കുന്നു.

## 1. മനുഷ്യൻ ശരീരത്തിന്റെയും മനസിന്റെയും ആത്മാവിന്റെയും സംഘാതം.

മനുഷ്യൻ ദൈവത്തിന്റെ സൃഷ്ടിയാണ് എന്ന് ക്രൈസ്തവരായ നാം സ്വയം മനസിലാക്കുന്നതിനെക്കുറിച്ച് ഈ ലേഖനത്തിൽ ഓർക്കുകയുണ്ടായല്ലോ. ദൈവം മനുഷ്യനെ എങ്ങനെയാണ് സൃഷ്ടിച്ചത്? നിസായിലെ ഗ്രീഗോറിയോസ് On the making of man എന്ന ഒരു പുസ്തകം രചിച്ചത് ഞാൻ കണ്ടിട്ടുണ്ട്. പക്ഷേ ഇംഗ്ലീഷ് ഭാഷാ പരിജ്ഞാനമോ താത്വികജ്ഞാനമോ ഏറെയൊന്നും ഇല്ലാത്ത എനിക്ക് അത് വായിച്ച് ആശയങ്ങളെ ഗ്രഹിക്കുവാൻ സാധിച്ചിട്ടില്ല. പക്ഷേ, നിസായിലെ ഗ്രീഗോറിയോസിന്റെ ദർശനത്തെ മുഖ്യമായും അവലംബമാക്കി പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി മലയാളത്തിൽ എഴുതിയ ലേഖനങ്ങൾ മനസിലാക്കുവാൻ കുറെയൊക്കെ ഞാൻ പരിശ്രമിച്ചിട്ടുണ്ട്. തിരുമേനി 'പരിണാമവാദം പൗരസ്ത്യ ക്രൈസ്തവ ദർശനത്തിൽ' എന്ന ലേഖനത്തിൽ സൃഷ്ടിയുടെ സ്വഭാവത്തെക്കുറിച്ച് വർണ്ണിക്കുന്നത് ഇങ്ങനെയാണ്:

> "സൃഷ്ടിയെ സംബന്ധിച്ച് പൗരസ്ത്യ ക്രൈസ്തവ ചിന്തയുടെ അടിസ്ഥാനമായിട്ടുള്ളത് സൃഷ്ടിയുടെ ആറു ദിവസങ്ങളെക്കുറിച്ച് (Hexameron) പരിശുദ്ധനായ മാർ ബസേലിയോസ് 4-ാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ ചെയ്ത ഒൻപതു പ്രസംഗങ്ങളാണ്. ജീവശൃംഖലയുടെ വിവിധ കണ്ണികളെ ദൈവവചനം കൊണ്ട് വാർത്തെടുത്തു എന്നല്ലാതെ ആ വർഗ്ഗത്തിൽ നിന്ന് മറ്റൊരു വർഗ്ഗം പരിണാമം മൂലം ഉൽപ്പാദിതമായെന്ന് ബസേലിയോസ് വാദിച്ചില്ല. അദ്ദേഹത്തിന്റെ സഹോദരനായ ഗ്രിഗോറിയോസ് ആകട്ടെ, ബസ്സേലിയോസിന്റെ ചിന്തയുടെ അടിസ്ഥാനത്തിൽ ഒരു ക്രിസ്തീയ പരിണാമവാദത്തിന്റെ ആദ്യ തത്ത്വങ്ങൾക്ക് നാലാം ശതാബ്ദത്തിൽത്തന്നെ അടിസ്ഥാനമിട്ടു. മനുഷ്യ സൃഷ്ടിയെപ്പറ്റി On the making

of the man എന്ന തന്റെ കൃതിയിലാണ് പരിണാമവാദത്തോട് ആനുരൂപ്യമുള്ള ഒരു ചിന്താഗതി ഗ്രിഗോറിയോസ് ആവിഷ്ക്കരിച്ചത്.

മാർ ഗ്രിഗോറിയോസിന്റെ ക്രൈസ്തവദർശനത്തിന്റെ അടിസ്ഥാനം, മനുഷ്യൻ ദൈവദത്തങ്ങളായ പഞ്ചേന്ദ്രിയങ്ങൾ മുഖേനയും മനുഷ്യബുദ്ധി മുഖേനയും ആർജ്ജിക്കുന്ന ജ്ഞാനത്തെ വേദലിഖിതങ്ങളിൽ നിന്നു ലഭിക്കുന്ന ജ്ഞാനവുമായി പൊരുത്തപ്പെടുത്തി, ശാസ്ത്രത്തെയും വേദത്തെയും ഒരുപോലെ ഉൾക്കൊള്ളുന്ന ഒരു ഏകദർശനം കൊണ്ടു യാഥാർത്ഥ്യത്തെ ഗ്രഹിക്കണം എന്നുള്ളതാണ്.

ഗ്രിഗോറിയോസ്, 'ആത്മാവും പുനരുത്ഥാനവും' (On the soul and the resurrection) എന്ന കൃതിയിൽ തന്റെ സഹോദരിയായ മക്രീനായെ കൊണ്ട് ഇപ്രകാരം പറയിക്കുന്നു:

"എന്റെ ഈ വചനം ചർച്ചയ്ക്കുവേണ്ടി മാത്രം ഞാൻ അവതരിപ്പിക്കുന്ന ഒരു പ്രമേയമാണ്. ദൂഷണം പറയുവാൻ നോക്കിയിരിക്കുന്നവരുടെ ആക്ഷേപങ്ങളിൽ നിന്ന് അത് രക്ഷപ്രാപിക്കട്ടെ. അതായത്, വചനം പഠിപ്പിക്കുന്നത് സ്രഷ്ടാവ് ഒരു പ്രത്യേക മാർഗ്ഗത്തെയും ക്രമത്തെയും അനുധാവനം ചെയ്താണ് മനുഷ്യസൃഷ്ടിയിലേക്ക് പുരോഗമിച്ചത് എന്നാണ്. വിശ്വത്തെ ഉദ്പാദിപ്പിച്ചതിന്റെ ശേഷം ഉടനെതന്നെ മനുഷ്യവർഗ്ഗം ഭൂമിയിൽ സംജാതമായി എന്നല്ല വേദചരിത്രം പഠിപ്പിക്കുന്നത്. മനുഷ്യന്റെ ആവിർഭാവത്തിനു മുൻപ് വിവേചന ഇല്ലാത്ത മൃഗങ്ങൾ ആവിർഭൂതമായി. അതിനുമുൻപ് സസ്യങ്ങൾ സൃഷ്ടിതങ്ങളായി. ഇതിൽ നിന്നു നാം മനസ്സിലാക്കേണ്ടത്, എന്റെ അഭിപ്രായത്തിൽ, ജീവോദ്പാദകശക്തി ഒരു പ്രത്യേക ക്രമമനുസരിച്ചു കായിക പ്രകൃതിയുമായി സങ്കലിതമായി എന്നാണ്. അതായത് ആദ്യം ഐന്ദ്രിയേതരപ്രകൃതിയിൽ (inorganic nature) അന്തർലീനമായിട്ട് അതിനുശേഷം ഐന്ദ്രികപ്രകൃതി (organic nature) യിലേക്ക് പ്രവേശിച്ചു. മൂന്നാം പടിയായി മാത്രം വിവേചനാശക്തിയുള്ള സയുക്തിക പ്രകൃതിയിലേക്ക് ആരോഹണം ചെയ്തു."

ഗ്രിഗോറിയോസിന്റെ ചിന്തയിൽ ഈ ആരോഹണക്രമത്തിന് മറ്റൊരർത്ഥം കൂടിയുണ്ട്. നിരിന്ദ്രീയ പ്രകൃ

തിയിൽ നിന്ന് ജീവോദ്പാദകശക്തി സചേതന പ്രകൃതിയിലേക്ക് ആരോഹണംചെയ്തു, മൃഗപ്രകൃതിയിൽക്കൂടെ വിവേചനാബുദ്ധിയുള്ള മനുഷ്യപ്രകൃതിയിലേക്ക് ആരോഹണം ചെയ്തു എന്നുള്ളതുകൊണ്ട് താഴെയുള്ള പ്രകൃതികളെയെല്ലാം പിന്നിട്ട് പുതിയ ഒരു പ്രകൃതിയായി തീർന്നു എന്നല്ല ഗ്രിഗോറിയോസ് വിവക്ഷിക്കുന്നത്. കടന്നുപോന്ന പടികളെല്ലാം മനുഷ്യപ്രകൃതിയിൽതന്നെ ഇപ്പോഴും കാണാം. 'മനുഷ്യ സൃഷ്ടിയെപ്പറ്റി' എന്ന ഗ്രന്ഥത്തിൽ ഗ്രിഗോറിയോസ് ഇങ്ങനെ പറയുന്നു:

'സൃഷ്ടിയുടെ ക്രമാധിഷ്ഠിതമായ ആരോഹണത്തെപ്പറ്റി നമുക്ക് ആദ്യമായി പരിചിന്തനം ചെയ്യാം. ഭൂമിയുടെ ഉപരിതലത്തിൽ നിന്ന് ഉൽഗമിക്കുന്ന സസ്യങ്ങളുടെ സൃഷ്ടി എന്തുകൊണ്ട് ആദ്യമുണ്ടാകുന്നു? അതിനുശേഷം മാത്രം വിവേചനയില്ലാത്ത മൃഗങ്ങളുടെ സൃഷ്ടി? ഇവ രണ്ടും കഴിഞ്ഞുമാത്രം മനുഷ്യ സൃഷ്ടി? ഇതിൽനിന്നു നാം മനസ്സിലാക്കേണ്ടത് മൃഗങ്ങളുടെ ആവശ്യത്തിനുവേണ്ടി സസ്യങ്ങൾ ഉണ്ടാകേണ്ടതും മനുഷ്യന്റെ ആവശ്യത്തിനുവണ്ടി മൃഗങ്ങൾ ഉണ്ടാകേണ്ടതും യുക്തമെന്ന് സ്രഷ്ടാവിനു തോന്നി എന്നുള്ള പ്രസ്പഷ്ടയാഥാർത്ഥ്യം മാത്രമല്ല; മൃഗങ്ങൾ ഉണ്ടാകുന്നതിനു മുൻപ് അവയുടെ ഭക്ഷണം ഉണ്ടാകേണ്ടതും മനുഷ്യൻ ഉണ്ടാകുന്നതിനു മുൻപ് മനുഷ്യജീവനെ പരിചരിക്കുന്നതിനുള്ള മൃഗങ്ങൾ ഉണ്ടാകേണ്ടതും അവശ്യം തന്നെ. എന്നാൽ ഈ വചനങ്ങളിൽ കൂടി ഗഹനമായ ഒരു മർമ്മത്തെ മോശ ധ്വനിപ്പിക്കുന്നു എന്നാണ് എനിക്കു തോന്നുന്നത്; അവിശ്വാസികളുടെ ദർശനത്തിൽ അവതരിപ്പിച്ചിട്ടുള്ളതെങ്കിലും അവർക്ക് വ്യക്തമായി മനസ്സിലാകാത്ത ഒരു മഹാമർമ്മം. അതെ, ആത്മാവിനെക്കുറിച്ചുള്ള അഗാധമായ ഒരു ദർശനം ഈ വചനങ്ങൾ മൂലം നമ്മെ ഏല്പിച്ചുതരുവാൻ മോശ ഉദ്ദേശിച്ചു എന്ന് എനിക്കു തോന്നുന്നു. ഈ വചനങ്ങളിൽക്കൂടി ദിവ്യലിഖിതം നമ്മെ പഠിപ്പിക്കുന്നത് ജീവന്റെ, അല്ലെങ്കിൽ ആത്മാവിന്റെ ശക്തിയെ ത്രിവിധമായ സവിശേഷതകളിൽ കൂടി മനസ്സിലാക്കണമെന്നാണ്. ഒന്നാമത്തേത് സസ്യസ്വാഭാവികമായ പോഷണത്തിന്റേയും വളർച്ചയുടേയും ശക്തി, ഇതിനെ 'വളർച്ചാശക്തി'യെന്നു പേർ പറയാം. സസ്യങ്ങളിൽ നാം

കാണുന്നതായ ഐന്ദ്രികാനുഭൂതി കലരാത്ത വളർച്ചാ ശക്തി മനുഷ്യനിലും കാണാം. ഇതോടൊപ്പം മറ്റൊരു ജീവ വിഭാഗത്തെ നാം കാണുന്നു. അതായത് വളർച്ചാ ശക്തി മാത്രമല്ല ഐന്ദ്രികാനുഭൂതിയിൽക്കൂടി തങ്ങളുടെ ജീവിതങ്ങളെ ക്രമീകരിക്കുവാനുള്ള ശക്തികൂടെ കലർന്നത്. ഇതാണ് വിവേചനാശക്തിയില്ലാത്ത മൃഗങ്ങളുടെ സ്വഭാവം. ഇവയ്ക്ക് വളർച്ചയും പോഷണവും ഉണ്ടെന്നു മാത്രമല്ല, അനുഭൂതിയുടെയും പ്രതികരണത്തിന്റെയും ശക്തിയുമുണ്ട്. എന്നാൽ ശാരീരിക ജീവന്റെ പരിപൂർണ്ണതയെ നാം കാണുന്നത് വിവേചനാശക്തിയുള്ള മനുഷ്യസ്വഭാവത്തിലാണ്. അതിന് പോഷകശക്തിയും അനുഭവശക്തിയും ഉണ്ടെന്നു മാത്രമല്ല, വചനത്തിലും വിവേചനശക്തിയിലും അതിനു പങ്കുണ്ട്. അതുകൊണ്ട് നമ്മുടെ പ്രഭാഷണത്തിലെ പ്രധാന വിഭാഗങ്ങൾ ഇവ തന്നെയാകട്ടെ. അസ്തിത്വങ്ങൾ ചിലവ ധാരണാഗ്രാഹ്യങ്ങളും മറ്റുള്ളവ ഇന്ദ്രിയഗോചരങ്ങളുമാണ്. മാനസമാത്രഗ്രാഹ്യങ്ങളായ അസ്തിത്വങ്ങളുടെ വിഭജനം ഇപ്പോൾ പ്രസക്തമല്ലാത്തതിനാൽ തത്ക്കാലം ഉപേക്ഷിക്കാം."

"ശാരീരികാസ്തിത്വങ്ങൾ ചിലവ ജീവനിൽ ഭാഗഭാഗിത്വം ഇല്ലാത്തവയും മറ്റു ചിലവ ജീവശ്ശക്തിയിൽ പങ്കുള്ളവയുമാണ്. സജീവശരീരങ്ങളിൽ ചിലവയ്ക്ക് ജീവനോടൊത്ത് ഐന്ദ്രികാസ്വാദനശക്തിയുമുണ്ട്. മറ്റുള്ളവയ്ക്ക് അതില്ല. ഐന്ദ്രികാസ്വാദനശക്തിയുള്ള സജീവാസ്തിത്വങ്ങളെ വിവേചന ശക്തിയുള്ളവ, വിവേചന ശക്തിയില്ലാത്തവ എന്നിങ്ങനെ വീണ്ടും തരംതിരിക്കാം. ഇക്കാരണത്താലാണ് അചേതനപദാർത്ഥത്തിന്റെ സൃഷ്ടിക്കു ശേഷം സചേതനാസ്തിത്വങ്ങളുടെ രൂപസൃഷ്ടിക്ക് അടിത്തറ എന്നോണം ഈ സസ്യജീവൻ ഉദ്പാദിതമായി എന്ന് മോശ പറയുന്നത്."

സസ്യജാലങ്ങളുടെ അസ്തിത്വം മറ്റു ജീവജാലങ്ങളുടെ അസ്തിത്വത്തിന്റെ അടിത്തറയാണ്. അവയെ വർണ്ണിച്ചതിന്റെ ശേഷം ഐന്ദ്രികാനുഭൂതിയുള്ള ജീവജാലങ്ങളുടെ സൃഷ്ടിയെ അദ്ദേഹം അവതരിപ്പിക്കുന്നു:

"അങ്ങനെ ഇതേക്രമത്തെ അനുധാവനം ചെയ്തുതന്നെയാണ് ഐന്ദ്രികാനുഭൂതിയുള്ള ജീവജാലങ്ങൾ ശാരീ

രികപ്രകൃതിയിൽക്കൂടെ ജീവനിൽ ഭാഗഭാക്കാകുന്നതും, വിവേചനാശക്തിയുള്ള ജീവജാലങ്ങൾ ശാരീരികപ്രകൃതിയോടനുബന്ധിച്ചല്ലാതെ സൃഷ്ടിക്കപ്പെടാഞ്ഞതും. ഐന്ദ്രികാനുഭൂതിയുള്ള ശരീരത്തോട് ബന്ധിതമായാണ് വിവേചനാശക്തിയുള്ള അസ്തിത്വം സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. ഇക്കാരണത്താലാണ് പ്രകൃതിയുടെ പൂർണ്ണതയിലേക്കുള്ള ക്രമാനുഗതമായ പുരോഗതിയിൽ സസ്യജാലങ്ങൾക്കും മൃഗവർഗ്ഗങ്ങൾക്കും ശേഷംമാത്രം മനുഷ്യൻ സൃഷ്ടിതനായത്. മനുഷ്യൻ എന്നു പറയുന്ന ഈ വിവേചനാശക്തിയുള്ള ജീവി എല്ലാവിധ അസ്തിത്വങ്ങളുടെയും തത്ത്വത്തിൽ ഭാഗഭാക്കാകുന്നു. മനുഷ്യാത്മാവ് സസ്യജാലങ്ങളെപ്പോലെ പോഷണശക്തമാണ്. പോഷണശക്തിയിൽ നിന്ന് ഐന്ദ്രികാനുഭവശക്തി ഉൽഗമിച്ചു. അങ്ങനെ അതിന്റെ സ്വന്തസ്വഭാവത്തിൽ പദാർത്ഥമയമാത്രങ്ങളായ അസ്തിത്വങ്ങളുടേയും ധാരണാമാത്രഗ്രാഹ്യങ്ങളായ അസ്തിത്വങ്ങളുടേയും മദ്ധ്യവർത്തിയായിത്തീർന്നു. ആദ്യത്തേതിനെ അപേക്ഷിച്ച് സംസ്കൃതം എങ്കിലും രണ്ടാമത്തേതിനെ അപേക്ഷിച്ച് പരിഷ്കൃതമോ പരിശുദ്ധമോ ആയിത്തീർന്നിട്ടില്ല. അതിനുശേഷം മാത്രമാണ് ലാഘവവും ഭാസുരതയുമുള്ള വിവേചനാത്മകപ്രകൃതി ഐന്ദ്രികാനുഭൂതികപ്രകൃതിയിൽ കുടികൊണ്ട് അതുമായി സങ്കലിതമാകുന്നത്. ഈവിധത്തിലാണ് മാനുഷിക വ്യവസ്ഥിതി ത്രിവിധ ഘടകങ്ങളെ ഉൾക്കൊള്ളുന്നതാണെന്നു പറയുന്നത്."

അസ്തിത്വസോപാനത്തിന്റെ ചതുർവിധഘടകങ്ങൾ പദാർത്ഥം, സസ്യം, മൃഗം, വിവേചനാശക്തിയുള്ള ജീവി എന്നിവയാണെങ്കിൽ, ഇവയിൽ ഓരോന്നും അതിനു താഴെയുള്ള എല്ലാ ഘടകങ്ങളെയും ഉൾക്കൊള്ളുന്നു എന്നും, സൃഷ്ടിയുടെയും ജീവന്റെയും ശക്തി നിശ്ചേതനപദാർത്ഥത്തെ സൃഷ്ടിച്ച്, പദാർത്ഥത്തിൽനിന്ന് പടിപടിയായി ജീവസോപാനത്തെ അധ്യാരോഹണം ചെയ്ത് മനുഷ്യരൂപതലത്തിൽ എത്തിച്ചേർന്നിരിക്കുന്നു എന്നുമാണ് മാർ ഗ്രിഗോറിയോസിന്റെ വിവക്ഷ. ആധുനികശാസ്ത്രം പറയുന്നതും ഏറെക്കുറെ ഇതു തന്നെയാണ്. ഈ അധിരോഹണം എങ്ങനെ ഉണ്ടായി എന്ന് വർണ്ണിക്കുവാൻ ഗ്രിഗോറിയോസിന് സാധിക്കുന്നില്ല.

പക്ഷേ, ആധുനിക ശാസ്ത്രത്തിനും ഇത് പൂർണ്ണമായി സാധിക്കുന്നില്ല എന്നുള്ളതാണ് നഗ്നമായ യാഥാർത്ഥ്യം.

പാശ്ചാത്യ ക്രൈസ്തവചിന്തയിൽ ആഗുസ്തീനോസിന്റെ പരിണാമസിദ്ധാന്തം ഗ്രിഗോറിയോസിന്റെ ചിന്തയെ ആശ്രയിച്ചുണ്ടായിട്ടുള്ളതാണ്. ഈ പാശ്ചാത്യ ചിന്തകന്റെ ആശയങ്ങളെ ഇവിടെ ആവിഷ്ക്കരിക്കുവാൻ തുനിയുന്നില്ല. ഗ്രിഗോറിയോസിന്റെയും ആഗുസ്തീനോസിന്റെയും ചിന്തയുടെ പുറകിൽ സ്റ്റോയിക്ക് ദാർശനികനായ പോസിഡോണിയസ്സി (Poscidonius) ന്റെ ചിന്താഗതിയാണ് ഉള്ളതെന്നകാര്യം വിസ്മരിക്കത്തക്കതല്ല." (ഈശ്വരൻ മനുഷ്യൻ പ്രപഞ്ചം: നിസ്സായിലെ ഗ്രീഗോറിയോസിന്റെ ചിന്തയിൽ, പേജ് 45-49).

ഈ ദർശനത്തിന്റെ അടിസ്ഥാനത്തിൽ ചിന്തിക്കുമ്പോൾ സൃഷ്ടിക്കൽ എന്നു പറയുന്നത് അനന്തമായ സാദ്ധ്യതകളെ ആന്തരികമായി ആത്മ ശരീര മനസുകളുടെ സംഘാതമായ മനുഷ്യനിൽ സന്നിവേശിപ്പിച്ചുകൊണ്ട് ഈശ്വരൻ നടത്തിയിട്ടുള്ള ഒന്നാണ്. പരിണമിക്കുക എന്നത് നിഷേധിക്കാനാവാത്ത സൃഷ്ടിരഹസ്യമാണ്. തിരുമേനി ആ പുസ്തകത്തിൽ തന്നെ എഴുതുന്നു:

"പരിണാമം എന്നു പറഞ്ഞാൽ വെറും പരിവർത്തനം മാത്രമാണോ? അതിനെ ഇന്ദ്രിയേതര തലത്തിലും ഐന്ദ്രികതലത്തിലും സാമൂഹിക തലത്തിലും ഏകരൂപമായിട്ടാണോ നാം കാണേണ്ടത്? മനുഷ്യ സ്വാതന്ത്ര്യം, മനുഷ്യബോധം, ഭാവിയെ വ്യത്യാസപ്പെടുത്തുവാൻ മാനുഷിക തീരുമാനങ്ങൾക്കുള്ള കഴിവ് ഇവയെയെല്ലാം ഉൾക്കൊള്ളുന്നതാണ് പരിണാമധാരയെങ്കിൽ, മനുഷ്യൻ പരിണാമത്തിന് വിധേയൻ മാത്രമല്ല, പരിണാമത്തിന്റെ കർത്താവ് കൂടെയാണ് ഭാഗികമായെങ്കിലും, എന്ന് പൗരസ്ത്യ ക്രൈസ്തവ പാരമ്പര്യം ശഠിയ്ക്കുന്നു. സ്രഷ്ടാവിന്റെ ദിവ്യരൂപത്തിൽ സൃഷ്ടിതനായ മനുഷ്യൻ സൃഷ്ടിയെ രൂപഭേദപ്പെടുത്തുന്നതിലാണ് സ്രഷ്ടാവിനോടുള്ള തന്റെ സാദൃശ്യം പ്രദർശിപ്പിയ്ക്കുന്നത്. ഒരുവിധത്തിൽ പറഞ്ഞാൽ പ്രപഞ്ചത്തിന്റെ പരിണാമത്തെ രൂപഭേദപ്പെടുത്തുന്നതിലുമുപരിയായി, സ്വന്തരൂപത്തെ സ്വന്തനിശ്ചയം മൂലം ഭേദപ്പെടുത്തി, ഭാഗികമായെങ്കിലും സ്വസ്രഷ്ടാവ് കൂടിയായിത്തീരാൻ കഴിവുള്ളവനാണ് മനുഷ്യൻ" (പേജ് 53).

## 2. സൃഷ്ടി പ്രക്രിയയിൽ മനുഷ്യന് ഈശ്വരൻ നൽകിയിട്ടുള്ള പങ്കും വിളിയും

മനുഷ്യന് സൃഷ്ടി പ്രക്രിയയിലുള്ള പങ്കും വിളിയും എന്താണ് എന്ന് അന്വേഷിച്ച് ചെല്ലുന്നത് സർവ്വസൃഷ്ടിയുമായി നമുക്ക് ഉണ്ടാവേണ്ട ബന്ധത്തെക്കുറിച്ചുള്ള അവബോധത്തിലേക്കാണ്. പ്രകൃതിയോട് ഇണങ്ങി ആർദ്രമായ ബന്ധങ്ങൾ സകല സൃഷ്ടിയോടും പുലർത്തി ജീവിക്കുവാനാണ് മനുഷ്യന്റെ ചുമതല. ഈ വിളിയോട് ക്രിസ്തുവിനു വേണ്ടി ജീവിക്കുവാൻ സമർപ്പിതരായ മനുഷ്യർ എങ്ങനെ പ്രതികരിക്കും എന്നത് ക്രിസ്തുവിന്റെയും പ്രകൃതിയുടെയും പ്രതീകമായ മരത്തെ ധ്യാനിച്ചുകൊണ്ട് ജീവന്റെ വിസ്മയം എന്ന പുസ്തകത്തിലെ "മരവും മനുഷ്യപുത്രനും" എന്ന ലേഖനത്തിൽ കെ. എം. ജോർജ് അച്ചൻ ഇങ്ങനെ വിശദീകരിക്കുന്നു:

> "സ്വർഗ്ഗത്തെയും ഭൂമിയെയും ഒന്നാക്കുന്നത് മരമാണെന്ന പുരാതന സങ്കൽപ്പമാണ് കുരിശുമരത്തിന്റെ പ്രതീകശേഷി. ഈ ചിന്തയെ ആവാഹിച്ചുകൊണ്ട് വളരെ വലിയ ഒരു മരത്തിന്റെ ചുവട്ടിൽ, അതിന്റെ തായ്തടിയോട് ചേർന്നു നിന്നു നോക്കണം എന്തൊരാശ്വാസവും ഊർജ്ജവുമാണ് അത് നൽകുന്നത്. മരത്തിന്റെ ചുവട്ടിൽ നിൽക്കുന്നയാൾക്ക് മാനംമുട്ടെ വളരുന്നതായി തോന്നും.
>
> മരത്തേക്കാൾ വലിയൊരു കെട്ടിടത്തിന്റെ ചുവട്ടിൽ നിന്നു നോക്കൂ. നിങ്ങൾ ചെറുതാകുന്നതായി തോന്നും. കെട്ടിടം നിങ്ങളെ കൊച്ചാക്കും, പരിഹസിക്കും. അതിന് ജീവനില്ലല്ലോ. തണുത്ത ഇരുമ്പിലും കോൺക്രീറ്റിലും മുട്ടിനിന്നാൽ നിങ്ങളുടെ ശരീരം മരവിക്കും. ജീവനുള്ള മരച്ചുവട്ടിൽ അങ്ങനെയല്ല. അവിടെ ഊഷ്മളമായ ചൈതന്യമുണ്ട്. അനന്തമായ ആകാശത്തിനും ദൃശ്യമായ ഭൂമിക്കും മദ്ധ്യേ ജീവജലത്തിന്റെ പ്രവാഹമാണ് മരത്തിനുള്ളിൽ. ഭൂമിയിൽ നദികളെല്ലാം മണ്ണിലൂടെ മാത്രം അതിന് സമാന്തരമായി ഒഴുകുന്നു. മരത്തിനുള്ളിൽ മണ്ണിനും വിണ്ണിനും പാലമായി, ലംബമായി ഒഴുകുന്നു ജീവന്റെ ജലം.
>
> ഒരു നിമിഷത്തിൽ മരവും നമ്മുടെ ശരീരവും ഒന്നായിത്തീരും. വേരുകളില്ലാത്ത നമ്മുടെ ശരീരം മരത്തിന്റെ വേരുകളിലൂടെ ഭൂമിയുടെ അഗാധങ്ങളിലേക്കിറങ്ങും. അവിടെ നിഗൂഢമായ ജലസ്രോതസ്സുകളിൽ നാം എത്തിച്ചേരും.

> മണ്ണിൽ പടരുന്ന വേരുകൾ ആദ്യ മനുഷ്യന്റെ മൺമയമായ ശരീരത്തിലേക്കാണ് പടരുന്നത്. പുരുഷാന്തരങ്ങളിലൂടെ നമ്മുടെ വേരുകൾ സകല മനുഷ്യവർഗ്ഗത്തിന്റെയും, മണ്ണിൽ നിന്നുളവാകുന്ന സർവ്വ ജീവജാലങ്ങളുടെയും ശരീരങ്ങളിലേക്ക് പടരുന്നു. മനുഷ്യപുത്രനായിത്തീർന്ന ദൈവപുത്രന്റെ വേരുകളും ഇവിടെത്തന്നെ. നമ്മുടെ ശരീരങ്ങളിലേക്ക് അവ പടരുന്നു. നാം അവന്റെ ശരീരത്തിലേക്കും. മണ്ണിന്റെ ആഴങ്ങളിൽ നടക്കുന്ന ഈ സങ്കലനവും സംസർഗ്ഗവും മനുഷ്യാവതാരത്തിന്റെ ആന്തരാർത്ഥങ്ങളെ അനാവരണം ചെയ്യുന്നു. മണ്ണിനെ സ്വന്തം ശരീരമാക്കുന്നവന്റെ ശരീരത്തിലൂടെ നാം വിണ്ണുമായി ചേരുന്നു (ജീവന്റെ വിസ്മയം പേജ് 32).

ഒരേ സമയം, അസ്വസ്ഥമായ മനസിന് സൗഖ്യം ലഭിക്കുന്ന സാധനാമാർഗം എന്ത് എന്നതിനും ആരോഗ്യമുള്ള മനസ്സ് എങ്ങനെ പ്രവർത്തിക്കും എന്നതിനും ഉള്ള ഉത്തരം ഈ വരികളിൽ അനാവരണം ചെയ്യപ്പെടുന്നുണ്ട്. മനുഷ്യ മനസിനെക്കുറിച്ചുള്ള പഠനങ്ങൾ നമുക്ക് തരേണ്ടത് ഈ ദിശാബോധമാണ്. അതിനുവേണ്ടി നമുക്ക് ഒരുമിച്ച് പരിശ്രമിക്കാം.

(2013)

# 5

# ഒരു സാധകന്റെ സഫലമായ സഞ്ചാരവും ഫിലോകാലിയായും

ഡോ. ചെറിയാൻ ഈപ്പൻ എന്ന സത്യാന്വേഷിയുടെയും ഒരു സംഘം സഹപ്രവർത്തകരുടെയും സമർപ്പണവും കഠിന പരിശ്രമവും മൂലം സമീപകാലത്ത് സാധാരണ മലയാളിക്ക് ലഭിച്ച രണ്ട് അമൂല്യ ഗ്രന്ഥങ്ങളാണ് "ഒരു സാധകന്റെ സഞ്ചാരവും" "ഫിലോകാലിയാ"യും.

സിദ്ധിനാഥാനന്ദ സ്വാമി എന്ന ഹൈന്ദവ സന്യാസിയുടെ ശ്രമഫലമായി *ഒരു സാധകന്റെ സഞ്ചാരം* തൃശൂരിലെ ശ്രീരാമകൃഷ്ണമഠം നേരത്തെ പ്രസിദ്ധീകരിച്ചിരുന്നു. സ്വാമിജി തന്നെ *ഫിലോകാലിയാ*യുടെ ഒരു ചെറിയ ഭാഗം പരിഭാഷപ്പെടുത്തിയത് വാഗമൺ കുരിശുമല ആശ്രമത്തിൽ നിന്ന് ഫാ. ഫ്രാൻസിസ് ആചാര്യയും പ്രസിദ്ധപ്പെടുത്തി. *ഒരു സാധകന്റെ സഞ്ചാരം* തികച്ചും സൗജന്യമായും *ഫിലോകാലിയ* നാമമാത്രമായ വിലയ്ക്കുമാണ് ശ്രീ. ചെറിയാൻ ഈപ്പൻ ഇപ്പോൾ പ്രസിദ്ധീകരിച്ച് ജനങ്ങളിൽ എത്തിച്ചിരിക്കുന്നത്.

*ഒരു സാധകന്റെ സഞ്ചാരം*, ഒരു ആത്മിക തീർത്ഥാടകൻ നടത്തിയ സഞ്ചാരത്തിന്റെ സാക്ഷ്യമാണ്. സാധകൻ നടത്തിയ യാത്രയിൽ തന്റെ മാറത്തെ കുപ്പായക്കീശയിൽ വേദപുസ്തകത്തോടൊപ്പം താൻ സൂക്ഷിക്കുകയും അതീവ സൂക്ഷ്മതയോടെ ധ്യാനിക്കുകയും ചെയ്ത പുസ്തകമാണ് *ഫിലോകാലിയ*.

*ആദ്ധ്യാത്മപ്രേമം* എന്ന പേരിൽ കുരിശുമല ആശ്രമത്തിൽ നിന്ന് പ്രസിദ്ധീകരിച്ച ഫിലോകാലിയായ്ക്ക് അവതാരികയെഴുതിയത് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയായിരുന്നു. അഞ്ച് വാല്യങ്ങളുള്ള പുതിയ സമ്പൂർണ്ണ പതിപ്പിൽ ആ അവതാരിക അതേപടി കൊടുത്തിട്ടുണ്ട്. "രാത്രി മുഴുവൻ നിശബ്ദനായി പ്രാർത്ഥിക്കുകയും പകൽ ഉദയം മുതൽ അസ്തമയം വരെ അധ്വാനിച്ച് ദരിദ്രരെ പോഷിപ്പിക്കുകയും രോഗികളെ രോഗമുക്തരാക്കുകയും അറിവില്ലാത്തവരെ പഠിപ്പിക്കുകയും ചെയ്ത ക്രിസ്തുഭഗവാനെ" തിരുമേനി അവതാരികയിൽ പരിചയപ്പെടുത്തുന്നുണ്ട്. ഏതു മതത്തിലായാലും ആദ്ധ്യാത്മികത നേരിടുന്ന ചില പ്രശ്നങ്ങൾക്ക് മറുപടിയായാണ് നമ്മുടെ കർത്താവിന്റെ ജീവിതത്തിലേക്ക് നമ്മുടെ ശ്രദ്ധയെ അർപ്പിക്കുവാൻ തിരുമേനി ആഹ്വാനം ചെയ്യുന്നത്.

സാധകന്റെ സഞ്ചാരവും ഫിലോകാലിയായും മുഖ്യമായും പ്രതിനിധാനം ചെയ്യുന്ന ആദ്ധ്യാത്മികതയുടെ സ്വഭാവം മനസ്സിന്റെ ആഴമായ ശാന്തിയും ഹൃദയത്തിന്റെ വിശുദ്ധിയും അനർഗളമായി ഉള്ളിൽ നിന്ന് മനുഷ്യരോടും സൃഷ്ടിയോടും പ്രവഹിക്കുന്ന സ്നേഹവും മനസിന്റെ പ്രകാശനവുമാണ്. സാധകൻ പറയുന്നത് നമുക്ക് ഒന്ന് ശ്രദ്ധിക്കാം:

"വേദപുസ്തകത്തിലെ രഹസ്യങ്ങളുടെ താക്കോലാണ് ഫിലോകാലിയ എന്ന് പരിശുദ്ധ പിതാക്കന്മാർ പറഞ്ഞത് ശരിയാണ്. അതിന്റെ സഹായത്തോടെ ദൈവത്തിന്റെ അരുളപ്പാടുകളുടെ അർത്ഥം എനിക്ക് കുറച്ചൊക്കെ മനസ്സിലാകാറായി. .... ഈവക കാര്യങ്ങളെല്ലാം ഉള്ളിൽ വെച്ചുകൊണ്ട് ഹൃദയം കൊണ്ട് പ്രാർത്ഥിച്ചപ്പോൾ എന്റെ ചുറ്റുമുള്ള സകലതും ആനന്ദകരങ്ങളും അത്ഭുതാവഹങ്ങളായും കാണപ്പെട്ടു. മരങ്ങൾ, പുല്ലുകൾ, പറവകൾ, ഭൂമി, വായു, ആകാശം എല്ലാം നിലനിൽക്കുന്നത് മനുഷ്യനു വേണ്ടിയാണ്. ദൈവത്തിന് മനുഷ്യരോടുള്ള വാൽസല്യത്തിന്റെ സാക്ഷികളാണ് തങ്ങൾ, എന്ന് അവ പറയുന്നതായി എനിക്ക് തോന്നി. സകലതും കർത്താവിന് മനുഷ്യരോടുള്ള അൻപിന്റെ അടയാളങ്ങളായി കാണപ്പെട്ടു; സകല വസ്തുക്കളും ദൈവത്തെ വാഴ്ത്തുന്നതായും അവിടുത്തോട് പ്രാർത്ഥിക്കുന്നതായും അനുഭവപ്പെട്ടു."

ദൈവസൃഷ്ടിയോടെല്ലാം സംഭാഷണം ചെയ്യാനുള്ള ഉപായം താൻ കണ്ടെത്തി എന്ന് നമ്മുടെ തീർത്ഥാടകൻ തുടർന്ന് പറയുന്നു (പേജ് 48, *ഒരു സാധകന്റെ സഞ്ചാരം*).

ഭാരതീയ പാരമ്പര്യത്തിലും പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിലും ആത്മീയ വിജ്ഞാന സംവേദനത്തിൽ കേന്ദ്രമായി വർത്തിക്കുന്ന ഗുരു-ശിഷ്യ ബന്ധത്തെക്കുറിച്ചും ശിഷ്യനിലേക്ക് വിജ്ഞാനം പകരുന്നതിന് ഗുരു ഉപയോഗിക്കുന്ന അസാധാരണവും കുറെയൊക്കെ അവിശ്വസനീയമെന്ന് തോന്നാവുന്നതുമായ മാർഗ്ഗങ്ങളെക്കുറിച്ചും വ്യക്തമായ ചില സൂചനകൾ സാധകന്റെ സഞ്ചാരത്തിൽ നമുക്ക് കണ്ടെത്താം (പേജ് 57). ഫിലോകാലിയ പഠിക്കുവാൻ ശ്രമിക്കുന്ന നമ്മുടെ സാധകന് ശാരീരികമായി തന്റെ സമീപത്തില്ലാത്ത, ഈ ലോകത്തിൽ നിന്ന് കടന്നുപോയ തന്റെ ഗുരു, കാട്ടിക്കൊടുക്കുന്ന മാർഗ്ഗദർശനത്തിന്റെ രീതി നാം അൽപം ശ്രദ്ധയോടെ ധ്യാനിക്കുന്നത് നല്ലതാണ് എന്ന് തോന്നുന്നു.

ഫിലോകാലിയാ വായിച്ചും ധ്യാനിച്ചും മുന്നോട്ടു നീങ്ങിയ സാധകന്റെ ജീവിതത്തിലെ അതിസമ്പന്നമായ അനുഭവങ്ങളുടെ വിവരണങ്ങൾ 'സാധകന്റെ സഞ്ചാരത്തി'ന്റെ പേജുകളിൽ നിറഞ്ഞു നിൽക്കുന്നു. പുസ്തകത്തിന്റെ രണ്ടാം പകുതിയിലേക്ക് കടക്കുമ്പോൾ ആദ്ധ്യാത്മിക ശിക്ഷണത്തിൽ മുന്നേറുന്നതിന് ഏറ്റവും നല്ല വഴിയായ പ്രാർത്ഥന

യെക്കുറിച്ചുള്ള തത്വചിന്താപരമായ അവലോകനമാണ് കാണുവാൻ സാധിക്കുക. അദ്ധ്യാത്മിക സാധനയുടെ അടിയും മുടിയും പ്രാർത്ഥന തന്നെ എന്ന് നമുക്ക് ബോധ്യം തരുന്ന ചർച്ച പുരോഗമിക്കുമ്പോൾ "ഏകാന്ത സാധനകൊണ്ട് സമൂഹത്തിന് കിട്ടുന്ന പ്രയോജനം" എന്നൊരു ഭാഗമുണ്ട്.

നിശബ്ദവും അന്യൻ അറിയാത്തതുമായ ആദ്ധ്യാത്മിക സാധന യുടെ; അത് പ്രാർത്ഥനാ ശിക്ഷണമായാലും മനസിന്റെ ബോധക്രമീക രണത്തെ സമ്പന്നമാക്കുവാനുള്ള സന്യാസ പരിശീലനമായാലും; സമ കാലീന ലോകസാഹചര്യങ്ങളിലെ പ്രസക്തിയിലേക്ക് ഈ പുരാതന കൃതി വെളിച്ചം തരുന്നുണ്ട്.

പരസ്പര ശ്രേയസിനുവേണ്ടിയുള്ള പ്രാർത്ഥന കൊണ്ട് പ്രയോജന മുണ്ടോ? അന്യർക്കു വേണ്ടി പ്രാർത്ഥിക്കുന്നത് എങ്ങനെ? എന്നീ വിഷയ ങ്ങളെപ്പറ്റി പ്രതിപാദിക്കുന്ന ലഘു അദ്ധ്യായങ്ങളോടെയാണ് സാധകന്റെ സഞ്ചാരം എന്ന മഹത് ഗ്രന്ഥം സമാപിക്കുന്നത്.

ഈ രണ്ട് ഗ്രന്ഥങ്ങളും മനസിലാക്കാൻ സഹായിക്കുമെന്ന് എനിക്ക് തോന്നുന്ന രണ്ട് ചോദ്യങ്ങൾ അവതരിപ്പിച്ചുകൊള്ളട്ടെ. 1. മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധത്തിന്റെ സ്വഭാവമെന്ത്? 2. മനുഷ്യനും സൃഷ്ടിയും തമ്മിലുള്ള ബന്ധത്തിന്റെ അടിസ്ഥാനമെന്ത്?

മനുഷ്യൻ ദൈവസാദൃശ്യത്തിൽ സൃഷ്ടിതനാണ് എന്ന് ക്രിസ്തീയ വിശ്വാസം നമ്മെ പഠിപ്പിക്കുന്നു. ഒറ്റപ്പെട്ട മനുഷ്യനല്ല, മനുഷ്യരാശി മുഴു വനുമാണ് ദൈവസാദൃശ്യം സംവഹിക്കുന്നത് എന്നാണ് പൗരസ്ത്യ ക്രിസ്തീയ ദൈവശാസ്ത്രം മനസ്സിലാക്കുന്നതെന്ന് നമ്മുടെ ഗുരുക്കന്മാർ പഠിപ്പിക്കുന്നു. സർവ്വസൃഷ്ടിയോടുമൊപ്പമാണ് മനുഷ്യൻ ദൈവസാരൂ പ്യത്തിന് അവകാശിയാകുന്നത് എന്ന് ഫാ. ഡോ. കെ. എം. ജോർജ്ജ് അച്ചൻ തന്റെ The Silent Roots എന്ന ഗ്രന്ഥത്തിൽ വിശദീകരിക്കുന്നു ണ്ട്.

സൃഷ്ടിയുടെ രഹസ്യത്തെക്കുറിച്ച് ദൈവത്തിൽ നിന്ന് സവിശേഷ മായ ദിശാബോധം സിദ്ധിച്ച മനുഷ്യൻ വികലമായി തന്റെ ചിന്താശ ക്തിയെ ഉപയോഗിച്ചതിന്റെ ഫലമാണ് എല്ലാവിധത്തിലും അസ്വസ്ഥമായ ഇന്നത്തെ ലോകം. സൃഷ്ടിയെ നിയന്ത്രിച്ച് തികച്ചും സ്വാർത്ഥ ലക്ഷ്യങ്ങളോടെ രൂപാന്തരപ്പെടുത്തുവാൻ മനുഷ്യൻ കഴിഞ്ഞ ചില നൂറ്റാ ണ്ടുകളിൽ പ്രത്യേകമായി ശ്രമിച്ചു. അതിന്റെ ഫലമായി മനുഷ്യന്റെ മനസും ശരീരവും ആത്മാവുമെല്ലാം തളർന്നു എന്ന് അറിവും അനുഭ വവും ഉള്ളവർ പറഞ്ഞു തരുന്നു.

ഇതിന് ഒരു മറുമരുന്നാണ് സാധകന്റെ സഞ്ചാരത്തിലെ തീർത്ഥാടകൻ നമ്മുടെ മുമ്പിൽ സമർപ്പിക്കുന്നത്. പ്രാർത്ഥനയിൽ കേന്ദ്രീകരിച്ച് തന്റെ മനസിനെയും ശരീരത്തെയും ആത്മാവിനെയും വെളിച്ചത്തിലേക്ക് നയിച്ച സാധകന്റെ അനുഭവം ഇതായിരുന്നു:

> "സകലതും കർത്താവിന് മനുഷ്യരോടുള്ള അൻപിന്റെ അടയാളങ്ങളായി കാണപ്പെട്ടു; സകല വസ്തുക്കളും ദൈവത്തെ വാഴ്ത്തുന്നതായും അവിടുത്തോട് പ്രാർത്ഥിക്കുന്നതായും അനുഭവപ്പെട്ടു."

ഈ ദിവ്യാനുഭവത്തിലേയ്ക്ക് നമ്മെയും വഴി നടത്തുവാൻ ഈ മഹത് ഗ്രന്ഥങ്ങൾക്ക് കഴിയട്ടെ എന്ന് പ്രത്യാശിക്കുന്നു.

(2009)

# 6

# പ്രകാശത്തിലേയ്ക്കുള്ള തീർത്ഥാടനം

"അധൃഷ്യപ്രതിഭകളായിരുന്ന വിശുദ്ധ പൗലോസ് അപ്പോസ്തോലൻ, അഗസ്റ്റീനോസ് തുടങ്ങിയവരെപ്പോലെ ആന്തരീക മനുഷ്യന്റെ അസ്തിത്വ വിഹ്വലതകൾ പേറി, സ്വന്തം ആത്മാവിലെ ധ്രുവസംഘർഷങ്ങൾ നേരിട്ടറിഞ്ഞ് നിലവിളിക്കുകയും അത്യുന്നതന്റെ ആർദ്രമായ കരസ്പർശനത്തിനായി കാത്തിരിക്കുകയും ചെയ്ത വ്യക്തിയായിരുന്നു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി. ... ഒരു സാധാരണ ശരീരമായിരുന്നു അദ്ദേഹത്തിന്റേത്. പെട്ടെന്ന് ക്ഷീണിക്കുകയും, രോഗഗ്രസ്തമാവുകയും ഉൽക്കടമായ താപകോപാദികൾക്ക് വേദിയാവുകയും ചെയ്യുന്ന ഒരു ശരീരം. 'ക്ഷീണിക്കാത്ത മനീഷയും മഷിയുണങ്ങീടാത്ത പൊൻപേനയും' ആ ശരീരവുമായി ചേർന്നുപോകുവാൻ നന്നേ ബദ്ധപ്പെട്ടു. ദീപ്രവും അതീന്ദ്രയ ദർശനത്താൽ സദാ അസ്വസ്ഥവുമായ മനസ്സിന്റെ ദ്രുതചലനങ്ങൾക്കൊപ്പം നീങ്ങാൻ മടിച്ച സ്വന്തം ശരീരത്തോടും ചുറ്റുപാടുകളോടും മറ്റു മനുഷ്യരോടും അദ്ദേഹം കയർത്തു. ... കൺപോളകൾ ഇല്ലാത്ത കണ്ണുകൾപോലെ നിതാന്ത ജാഗ്രതയിൽ കഴിയുവാൻ വിധിക്കപ്പെട്ട ബോധമായിരുന്നു മാർ ഗ്രീഗോറിയോസിന്റേത്. നമുക്കു ചുറ്റും നടക്കുന്ന സംഭവങ്ങളുടേയും ഉരുത്തിരിയുന്ന ആശയങ്ങളുടേയും ഉപരിതലം മാത്രമല്ല, അകവും പുറവും വശങ്ങളും മുമ്പും പിമ്പും ആഴവും ഉയരവും ഒരേസമയം അദ്ദേഹത്തിന്റെ മനോമണ്ഡലത്തിൽ പ്രവേശിച്ചു. ത്രിമാനങ്ങൾക്കപ്പുറത്തു പോകുന്ന ഈ ചിത്രവൈചിത്ര്യങ്ങളുടെ മാനങ്ങളെ തരംതിരിക്കാൻ ആവശ്യമായ മസ്തിഷ്കസന്നാഹം അദ്ദേഹത്തിനുണ്ടായിരുന്നെങ്കിലും അപൂർവ്വമായ ഈ അനുഭവ സങ്കീർണ്ണത ഒരേ സമയം അദ്ദേഹത്തിന്റെ ഹൃദയത്തിന് നിറവും നീറ്റലും നൽകി."

ഒരു വർഷം മുമ്പ് "ഈ ലോകം വിട്ടു പോയ" വിശുദ്ധനായ ഒരു മഹാപ്രതിഭയെപ്പറ്റി അടുത്തയിടെ പ്രസിദ്ധീകൃതമായ ഒരു വിശിഷ്ട ഗ്രന്ഥത്തിന് ഫാ. ഡോ. കെ. എം. ജോർജ് എഴുതിയ അവതാരികയിലെ ചില ഭാഗങ്ങളാണ് മുകളിൽ ഉദ്ധരിച്ചിരിക്കുന്നത്. ഇനിയുമുണ്ട് പലതും അവതാരികയിൽ. മിക്കവാറും എല്ലാ ഭാഗങ്ങളും എഴുതി പുസ്തക പരിചയക്കുറിപ്പിൽ ചേർക്കണമെന്ന് എനിക്കാഗ്രഹമുണ്ടെങ്കിലും അതിന് തുനിയുന്നില്ല. ഒരു ഭാഗം കൂടി ചേർക്കട്ടെ:

“തന്റെ ബാഹ്യ വ്യക്തിത്വത്തിനു ചുറ്റുപാടും പരുക്കൻ തിരശ്ശീലകളുടെ പല മടക്കുകൾ തൂക്കിയിട്ടിരുന്നെങ്കിലും ഉള്ളിലെവിടെയോ വിനയാന്വിതവും സ്നേഹോഷ്മളവുമായ ഒരു തീനാളം മുനിഞ്ഞു കത്തി. അത് കരുണാമൂർത്തിയായ ദൈവത്തിന്റെ വിലയേറിയ വരദാനമായി അദ്ദേഹം കരുതി. അതുകൊണ്ട് സ്വന്തം വൈരുദ്ധ്യങ്ങളെ ഒരിക്കലും അദ്ദേഹം ന്യായീകരിച്ചില്ല. ന്യായീകരിക്കണമെന്ന് ആരോടും ആവശ്യപ്പെട്ടുമില്ല. ഇത് ഒരു മനുഷ്യന്റെ സത്യസന്ധത.”

ഇത്രയുമെഴുതി പുസ്തകം വായിക്കുവാൻ നിങ്ങളെ ക്ഷണിച്ചുകൊണ്ട് ഈ കുറിപ്പ് അവസാനിപ്പിക്കുകയായിരിക്കും ഒരുപക്ഷേ ഞാൻ ചെയ്യേണ്ട ഉത്തമമായ സംഗതി. എങ്കിലും പുസ്തകത്തിലൂടെ ഒന്നു വേഗത്തിൽ കടന്നുപോയിട്ടവസാനിപ്പിക്കാമെന്ന് വിചാരിക്കുന്നു.

എട്ട് അദ്ധ്യായങ്ങളിലായി അവതരിപ്പിക്കുന്ന തിരുമേനിയുടെ ജീവിതകഥയ്ക്കൊപ്പം ഗുരു നിത്യചൈതന്യയതിയുടെ ഒരു ലേഖനവും ഗ്രന്ഥകാരന്റെ “ഹൃദയത്തിൽ നിന്ന്” എന്ന പേരിലുള്ള ആമുഖവുമുണ്ട്. നാലഞ്ചു വർഷത്തെ കഠിന പരിശ്രമത്തിനുശേഷം മെത്രാപ്പോലീത്തായെപ്പറ്റി തനിക്ക് ബോദ്ധ്യമാകുന്ന സംഗതികൾ അദ്ദേഹം ആമുഖത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്:

“ഈ ഗ്രന്ഥരചനയുടെ ഓരോ നിമിഷത്തിലും എനിക്ക് ഏറെ ബോധ്യമായിക്കൊണ്ടിരുന്ന ഒരു കാര്യം ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതത്തെയും വ്യക്തിത്വത്തെയും വാക്കുകളിൽ ആവിഷ്കരിക്കുവാനാവില്ല എന്നതായിരുന്നു. തിരുമേനിയുടെ വ്യക്തിത്വത്തെ ഞാൻ ഉപമിക്കുന്നത് വലിയൊരു  അഗ്നികുണ്ഡത്തോടാണ്.”

ആ അഗ്നികുണ്ഡത്തിൽ നിന്നു ചിതറിത്തെറിക്കുന്ന ചില തീപ്പൊരികളെ ഗ്രന്ഥത്തിൽ പലയിടങ്ങളിലായി വിന്യസിപ്പിക്കുവാനാണ് താൻ ശ്രമിച്ചിരിക്കുന്നതെന്ന് ശ്രീ. ജോയ്സ് തോട്ടയ്ക്കാട് പറയുന്നു. അവയെ വായനക്കാരൻ ഒരുമിച്ച് ചേർത്ത് അനുഭവിക്കുമെന്ന് അദ്ദേഹം പ്രതീക്ഷിക്കുകയും ചെയ്യുന്നു.

അത്യസാധാരണമായ ജീവിതാനുഭവങ്ങളുടെ ഉടമയായ (ഏതാണ്ട് 74 വർഷക്കാലം നമ്മുടെ ഈ ഭൂമിയിൽ ജീവിച്ച) തിരുമേനിയുടെ പ്രകാശപൂർണ്ണമായ വ്യക്തിത്വത്തെ രൂപപ്പെടുത്തിയ ചില അനുഭവങ്ങളെ അദ്ദേഹത്തിന്റെ തന്നെ വാക്കുകളിലൂടെ അവതരിപ്പിക്കുന്നുണ്ട്. അതിൽ പരമപ്രധാനമായ സംഗതി ജീവിതത്തോട് തന്റെ അമ്മയുടെ സമീപനവും അവരുടെ പെട്ടെന്നുളവായ രോഗാവസ്ഥയുമാണ്. ഗ്രന്ഥത്തിലെ ഹൃദയസ്പർശിയായ ഭാഗങ്ങളിലൊന്നാണിത്. തിരുമേനി അതേപ്പറ്റി എന്താണ് പറയുന്നത് എന്ന് ശ്രദ്ധിക്കുക.

"എന്റെ അമ്മ നാലു സഹോദരന്മാർക്ക് ഒരൊറ്റ സഹോദരിയായിരുന്നു. ലാളനകൊണ്ട് അൽപം വഷളായ ഒരു കൊച്ചുമാലാഖ. അമ്മ അതീവ ബുദ്ധിമതിയായിരുന്നു. ഒരു മാലാഖ തന്നെയായിരുന്നെന്റെ അമ്മ" (പേജ് 9).

"ഇതിനെല്ലാമിടയിൽ എന്റെ അമ്മ ദാനധർമ്മങ്ങളുടെയും സൗമനസ്യത്തിന്റെയും അനുകരണീയമായ നിദർശനമായി വർത്തിച്ചു. ഏതെങ്കിലും ആവശ്യവുമായി വരുന്നവരെ പരമാവധി സഹായിക്കുവാൻ അമ്മ സദാ തയ്യാറായിരുന്നു. ഭിക്ഷാടകരോടും അയൽപക്കങ്ങളിൽ രോഗിയായി കിടക്കുന്നവരോടും വഴിയാത്രക്കാരോടും നിരാലംബരോടും അമ്മയ്ക്കുണ്ടായിരുന്ന "ആർദ്രമായ കാരുണ്യം" ഞാൻ നന്നായി ഓർക്കുന്നു" (പേജ് 14).

തന്നിലേക്കും ചുറ്റുപാടുമുള്ളവരിലേക്കും നിലയ്ക്കാതെ ഒഴുകിക്കൊണ്ടിരുന്ന സ്വന്തം അമ്മയുടെ സ്നേഹത്തിന്റെയും കാരുണ്യത്തിന്റേതുമായ തെളിഞ്ഞ അരുവിയിൽ സദാ മുങ്ങിക്കുളിച്ചുകൊണ്ടിരുന്ന ബാലനായ തിരുമേനിക്ക് പൊടുന്നനവേ 13-ാം വയസ്സിൽ അത് നഷ്ടപ്പെടുന്നുണ്ട്. അതീവ ദുഃഖപൂർണ്ണവും വേദനാജനകവുമായ ജീവിതാനുഭവങ്ങളിലേക്ക് സ്വന്തം അമ്മയുടെ രോഗം മെത്രാപ്പോലീത്തായെ നയിച്ചു. തിരുമേനി പറയുന്നു:

"ആളുകൾ അമ്മയെ ബലം പ്രയോഗിച്ച് വീട്ടിനുള്ളിൽ കൊണ്ടുവന്ന ശേഷമാണ് എനിക്ക് മനസ്സിലാകുന്നത് എന്റെ വത്സല മാതാവിന് സമനില തെറ്റിയിരിക്കുന്നുവെന്ന്. അമ്മ മനോരോഗിയായിത്തീർന്നു" (പേജ് 25).

പത്തു പന്ത്രണ്ടു വർഷത്തിനുശേഷം അപ്രതീക്ഷിതമായി സംഭവിച്ച മറ്റൊരു വഴിത്തിരിവിലൂടെ എത്യോപ്യയിലെത്തിയ അദ്ദേഹം വീണ്ടും വളരെ വേദനാജനകമായ അനുഭവങ്ങളിലൂടെ കടന്നുപോകുന്നുണ്ട്. വസൂരി ബാധിച്ച് കഠിനവേദനയനുഭവിച്ച് ദൈവത്തോട് നേരിട്ട് സംവാദം നടത്തിയ യുവാവായ തിരുമേനിക്ക് ദൈവത്തിന്റെ 'ആത്മാവിൽ ശാന്തി പരത്തുന്ന തലോടൽ" ലഭിക്കുന്നുണ്ട്. തിരുമേനി അതേപ്പറ്റി തന്റെ ആത്മകഥയായ 'സ്നേഹത്തിന്റെ സ്വാതന്ത്ര്യം' (Love's Freedom: The Grande Mystery) എന്ന കൃതിയിൽ എഴുതിയിട്ട വിവരണം ഈ ഗ്രന്ഥത്തിൽ ജോയ്സ് എടുത്ത് ചേർത്തിട്ടുണ്ട്. സംവാദത്തിനും അതിന്റെയൊടുവിൽ ലഭിച്ച മറുപടിക്കും ശേഷം അദ്ദേഹം നടത്തുന്ന ഒരു പ്രാർത്ഥനയുണ്ട്:

"വിനീതമായ ആരാധനയിൽ ഞാൻ തലവണക്കി. നിരുപാധികം ഞാൻ ക്രിസ്തുവിൽ ദൈവത്തിന്റെ സ്നേഹകരങ്ങളിലേക്ക്

എന്നെത്തന്നെ സമർപ്പിച്ചു. ആഴമേറിയ പശ്ചാത്താപത്തോടെ ഞാൻ പറഞ്ഞു: "കർത്താവേ, നിന്റെ മുമ്പിൽ ഞാൻ എന്റെ തല നമിക്കുന്നു. എന്നെത്തന്നെ ഞാൻ സമർപ്പിക്കുന്നു. ഞാൻ അവിടുത്തേതാണ്. എന്റെ വിഡ്ഢിത്തങ്ങളും മൗഢ്യങ്ങളും ആക്ഷേപവും ക്ഷമിച്ചാലും. എന്നെ എടുത്ത് അവിടുത്തെ ഹിതംപോലെ എന്നോടു പ്രവർത്തിച്ചാലും. വേണ്ടി വന്നാൽ എന്നെ തകർത്താലും. അവിടുത്തെ മാർഗ്ഗത്തിൽ ചരിക്കാൻ കൃപയും വിവേകവും കരുത്തും എനിക്ക് ലഭിച്ചാൽ മതി. പൂർണ്ണ ഹൃദയത്തോടെ ഞാൻ അങ്ങയെ സ്നേഹിക്കുന്നു. അനുഗ്രഹം യാചിക്കുന്നു" (പേജ് 65-66).

എത്യോപ്യയിൽ നിന്ന് അമേരിക്കയിൽ പോയി ഔപചാരികമായ വിദ്യാഭ്യാസത്തിന്റെ ആദ്യഘട്ടം പൂർത്തിയാക്കിയ അദ്ദേഹം തുടർന്ന് ചില വർഷങ്ങൾ ആലുവായിലുള്ള ഫെലോഷിപ്പ് ഹൗസിൽ താമസിച്ച് പ്രവർത്തിച്ചു. അതിനുശേഷം എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയുടെ ക്ഷണം സ്വീകരിച്ച് വീണ്ടും എത്യോപ്യയിലേക്ക് പോയി. എത്യോപ്യൻ പൗരത്വവും മന്ത്രിസ്ഥാനവും നൽകി തന്നോടൊപ്പം എക്കാലവും അടുപ്പിച്ച് നിർത്തുവാനുള്ള ചക്രവർത്തിയുടെ ശ്രമങ്ങളിൽ നിന്ന് രക്ഷപെട്ട് വീണ്ടും ഉപരിപഠനാർത്ഥം അദ്ദേഹം അമേരിക്കയിലെത്തി. ഇതിനിടെ പൗരോഹിത്യം സ്വീകരിച്ച അദ്ദേഹത്തെ 1965-ൽ മലങ്കര ഓർത്തഡോക്സ് സഭയിലെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. മെത്രാപ്പോലീത്തായാകാതിരിക്കുവാൻ തിരുമേനി നടത്തിയ "കഠിന പരിശ്രമങ്ങളെ"ക്കുറിച്ചുള്ള വിശദമായ രേഖകൾ ഈ ഗ്രന്ഥത്തിലെ അതീവ ശ്രദ്ധേയവും പ്രാധാന്യമർഹിക്കുന്നതുമായ സംഗതിയാണ്. 1974 ജൂലൈയിൽ പരിശുദ്ധ സുന്നഹദോസിന് ഫാ. പോൾ വർഗീസ് എഴുതിയ അപേക്ഷയിൽ നിന്നും:

"പരിശുദ്ധാത്മാവ് എന്റെ ഹൃദയത്തിൽ സാക്ഷിക്കുന്നത് ഞാൻ 1965-ൽ പറഞ്ഞതുപോലെ എനിക്കർഹതയില്ലെന്നും ഞാൻ എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തപ്പെടരുതെന്നും തന്നെയാണ്. ഈ സഭയിലെ ഒരു എളിയ പട്ടക്കാരനായി ദൈവം അനുവദിക്കുന്നിടത്തോളം കാലം ഞാൻ വേല ചെയ്തുകൊള്ളാം. സെമിനാരിയുടെ ഭരണചുമതലകളിൽ നിന്നു കൂടി എന്നെ ഒഴിവാക്കുമെങ്കിൽ കൂടുതൽ സമയം പഠിപ്പിക്കുന്നതിനും എഴുതുന്നതിനുംവേണ്ടി ചിലവഴിക്കുവാൻ സാധിക്കുമായിരുന്നു. പരിശുദ്ധ സുന്നഹദോസ് ദയവുണ്ടായി ഇക്കാര്യവും കഴിയുന്നതും വേഗം പരിഗണനയിലെടുക്കണമെന്ന് താഴ്മയായി അഭ്യർത്ഥിക്കുന്നു" (പേജ് 322).

എങ്കിലും വിനയത്തോടെ, ദൈവത്തിന് സകലതും അർപ്പിച്ച് അദ്ദേഹം ആ സ്ഥാനം സ്വീകരിച്ചു. മെത്രാപ്പോലീത്താ എന്ന നിലയിൽ തിരുമേ

നിയുടെ സംഭവബഹുലമായ ജീവിതത്തെക്കുറിച്ച് വിശദമായി ഈ പുസ്തകത്തിൽ പ്രതിപാദിക്കുന്നുണ്ട്. അത് നിങ്ങൾ വായിച്ച് മനസിലാക്കുക.

പക്വതയുള്ള ജീവിത ദർശനമില്ലാതെ "ജീവിക്കുവാൻ വിഷമിക്കുന്ന" ആധുനിക തലമുറയ്ക്ക് (പ്രത്യേകിച്ച് യുവജനങ്ങൾക്ക്), ജീവിതത്തിന്റെ അന്ത്യമായി കരുതി മിക്കവാറും പേർ 'ഭയ'ക്കുന്ന മരണത്തെക്കുറിച്ചുള്ള തിരുമേനിയുടെ ബോധ്യം, ജീവിതത്തെക്കുറിച്ച് ചൈതന്യപൂർണ്ണമായ പുതിയൊരു "ദർശനം" മെനഞ്ഞെടുക്കുന്നതിന് ആരംഭമിടാൻ സഹായിക്കുമെന്നാണ് എന്റെ വിചാരം. തിരുമേനി തന്റെ അടുത്ത ഒരു സുഹൃത്തിന്റെ കബറടക്കവേളയിൽ ചെയ്ത ഒരു പ്രഭാഷണം ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്. ഇങ്ങനെയായിരുന്നു ആ പ്രസംഗം:

"ക്രൈസ്തവ പാരമ്പര്യത്തിൽ ഒരു സഹോദരനോ സഹോദരിയോ വിട പറയുമ്പോൾ നാം വിലപിക്കരുത്. ദൈവഭക്തന്മാരുടെ മരണം സ്വർഗ്ഗത്തിൽ സന്തോഷമുളവാക്കുന്നു. സ്വർഗ്ഗത്തിൽ ഒരംഗം കൂടി പ്രവേശിക്കുന്നതിനാൽ മാലാഖമാർ സന്തോഷിക്കുന്നു. നാമോ വിലപിക്കേണ്ട ആവശ്യമില്ല.

ജീവിച്ചിരിക്കുന്നവരെ ഉദ്ബോധിപ്പിക്കുക എന്നതാണ് മരണത്തിന്റെ ലക്ഷ്യം. മരണത്തിനു നമ്മെ ദൈവത്തിൽ നിന്ന് വേർപിരിക്കാനാവില്ല.

നാമെല്ലാവരും മാതൃഗർഭത്തിൽ നിന്നാണ് ഈ ലോകത്തിലേക്ക് വന്നത്. ഗർഭസ്ഥ അവസ്ഥയിൽ ശിശുവിന്, പുറത്തുള്ള ലോകത്തിലെ കാര്യങ്ങൾ മനസ്സിലാക്കുവാൻ സാധിക്കുകയില്ല, അറിയുവാൻ കഴിയുകയില്ല. ഗർഭസ്ഥ അവസ്ഥയിൽ കഴിയുന്നതുപോലെയാണ് മനുഷ്യന്റെ എഴുപതോ എൺപതോ വയസ്സുവരെയുള്ള ജീവിതം. മരണശേഷം അടുത്ത പുതിയ ജീവിതത്തിലേക്കുള്ള പ്രവേശനമാണ്.

ഈ ശരീരത്തിൽ നിന്ന് നാം വാങ്ങിപ്പോകുമ്പോൾ സ്ഥലകാലപരിമിതിയുള്ള ഈ ലോകവും താനേ തിരോധാനം ചെയ്തിട്ട് വർണ്ണിക്കാവതല്ലാത്ത മറ്റൊരു ലോകവ്യവസ്ഥിതിയിലേക്ക് നാം പ്രവേശിക്കുന്നു. അവിടെ മാലാഖമാരെപ്പോലെ നാമും ജനന മരണങ്ങളോ സ്ഥലകാല പരിമിതികളോ ഇല്ലാത്ത ഒരു മനുഷ്യരാശിയായിത്തീരുന്നു" (പേജ് 560-561)

കഴിഞ്ഞ വർഷം നവംബർ 24-ാം തീയതി സൂര്യോദയത്തിനായി പ്രഭാതം കാത്തുനിൽക്കുമ്പോൾ ആ "വർണ്ണിക്കാവതല്ലാത്ത പുതിയ വ്യവസ്ഥിതി"യിലേക്ക് തിരുമേനി പ്രവേശിച്ചു. ശ്രീ. ജോയ്സ് തോട്ടയ്ക്കാട് തന്റെ ഗ്രന്ഥം സമാപിപ്പിക്കുന്നത്, തിരുമേനിയുടെ ഈ വാക്കുകൾ നമ്മെ ഓർമ്മിപ്പിച്ചുകൊണ്ടാണ്.

“ഒരു പരിമിത യാഥാർത്ഥ്യമാണ് മനുഷ്യവർഗ്ഗം. എന്നാൽ നന്മയെന്നത് അപരിമിതവുമാണ്. പരിമിത യാഥാർത്ഥ്യമായ മനുഷ്യൻ അപരിമിത യാഥാർത്ഥ്യമായ നന്മയിൽ അപരിമിതമായി യാത്ര ചെയ്തുകൊണ്ടിരിക്കുന്ന സ്ഥിതിയിലെത്തുകയാണ് മനുഷ്യവർഗ്ഗത്തിന്റേയും സൃഷ്ടി മുഴുവന്റേയും ആത്യന്തിക ഭാഗധേയം. സൃഷ്ടി മുഴുവന്റെയും നന്മയിലേക്കുള്ള നിറവിനായി ‘ഹൃദയത്തിൽ നന്മ നിറഞ്ഞ ഒരു മനുഷ്യൻ’ സ്വജീവിതം ബലിയർപ്പിച്ചു. അദ്ദേഹം നന്മയിൽ അപരിമിതമായി പ്രകാശത്തിലേക്ക് തീർത്ഥയാത്ര ചെയ്യുന്നു” (പേജ് 628).

സ്വന്തം നിലയിൽ ഗവേഷണവും പത്രപ്രവർത്തനവും നടത്തുന്ന ശ്രീ. ജോയ്സ് തോട്ടയ്ക്കാട് ഈ ഗ്രന്ഥരചനയിലൂടെ മാർ ഗ്രീഗോറിയോസ് തിരുമേനിയെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന എല്ലാവരുടെയും നന്ദിയും അഭിനന്ദനവും അർഹിക്കുന്നുവെന്ന് കെ. എം. ജോർജ് അച്ചൻ അവതാരികയിൽ എഴുതിയതെന്തുകൊണ്ടാണ് എന്ന് പുസ്തകത്തിന്റെ താളുകളിലൂടെ ഒന്ന് കണ്ണോടിച്ച് പോകുമ്പോൾ തന്നെ ബോധ്യമാകും.

(1997)

# 7

# ആധുനികതയുടെ ദാർശനിക മാനങ്ങൾ

പ്രശസ്ത ദാർശനികനും ദൈവശാസ്ത്രജ്ഞനുമായ ഫാ. ഡോ. കെ. എം. ജോർജ് എഴുതിയ ലേഖനങ്ങൾ ഒരുമിച്ച് ചേർത്ത് തിരുവല്ല സി.എസ്.എസ്. പ്രസിദ്ധീകരിച്ച പുസ്തകമാണ് "ആധുനികതയുടെ ദാർശനിക മാനങ്ങൾ." വ്യത്യസ്ത മേഖലകളിലുള്ള തന്റെ ഈ രചന കളിൽ, ജീവിതത്തിന്റെ പരമമായ അർത്ഥത്തെക്കുറിച്ചുള്ള തന്റെ ഉൾക്കാ ഴ്ചകൾ പങ്കുവയ്ക്കുന്നു.

പുസ്തകത്തെ നാലു ഭാഗങ്ങളായാണ് തിരിച്ചിരിക്കുന്നത്. 'ആധുനി കത-സമീപനവും സംവാദവും' എന്ന ആദ്യഭാഗത്തുള്ള 'ഉപ്പിന്റെ ഓർമ്മയും ശീലവും' എന്ന ലേഖനത്തിൽ നിന്ന് ആരംഭിക്കുന്നത് നന്നാ യിരിക്കുമെന്ന് തോന്നുന്നു. ഭൗതിക യാഥാർത്ഥ്യം എങ്ങനെ രൂപപ്പെ ടുന്നു എന്ന ചോദ്യത്തിന് ഉത്തരമായാണ് റൂപ്പർട്ട് ഷെൽഡ്രേക്ക് എന്ന ജീവശാസ്ത്രജ്ഞന്റെ ദർശനത്തെ അച്ചൻ ഈ ലേഖനത്തിൽ വിലയി രുത്തുന്നത്.

നമ്മുടെ പള്ളികളിൽ നിരന്തരം നാം നടത്തുന്ന അനുഷ്ഠാനങ്ങളുടെ അർത്ഥവും പ്രയോജനവുമെന്തെന്ന് സ്വയം ചോദിക്കുന്നവരോട് അതിനു മറുപടി ഈ ലേഖനത്തിൽ കണ്ടെത്താൻ കഴിയുമെന്ന് ശുപാർശ ചെയ്യാൻ തോന്നുന്നു. നമ്മെ അത്ഭുതപ്പെടുത്തുന്ന ചില ഭാഗങ്ങൾ ലേഖ നത്തിൽ നിന്ന് എടുത്തെഴുതട്ടെ:

"വികസിച്ചു തുടങ്ങുന്ന ഒരു ഭ്രൂണം അതിന്റെ പൂർവ്വരൂപങ്ങളായ ലക്ഷോപലക്ഷം ഭ്രൂണങ്ങളാൽ പരിസേവിതമായിരിക്കുന്നു. അവയിലാ ണതിന്റെ വേരുകളും ഭാവിരൂപരേഖയും. അതിന്റെ വളർച്ച വൈയക്തി കവും ഒറ്റപ്പെട്ടതുമാണെന്ന് പറയുക വയ്യ."

മറ്റൊരു ഭാഗം

"ഓരോ സ്പീഷിസിന്റെയും സഞ്ചിതാനുഭവം അതിലെ ഓരോ വ്യക്തിയെയും സ്വാധീനിക്കുകയും ആ വ്യക്തിയുടെ സ്വാനുഭവങ്ങൾ ഭാവി വ്യക്തികളുടെ രൂപജനികത മണ്ഡലങ്ങളെ ക്രമപ്പെടുത്തുകയും ചെയ്യുന്നു."

വേറൊന്ന്,

“ജീവന്റെ മൗലികമായ മനുഷ്യബോധം മനുഷ്യവർഗ്ഗത്തിന്റെ അബോധതലത്തിൽ നിന്ന് ഉരുത്തിരിയുന്നുവെന്ന് കരുതപ്പെടുന്നതുപോലെ വസ്തുമയമായ പ്രപഞ്ചത്തിന്റെ ഇപ്പോഴത്തെ അവസ്ഥയും നിഗൂഢവും അതിർത്തി കുറിക്കുവാൻ അസാദ്ധ്യവുമായ പ്രപഞ്ചാവസ്ഥകളിൽ നിന്ന് ഉയർന്നു വരുന്നു.”

ഇതോടു ചേർത്ത് വെച്ച് വായിക്കാവുന്ന ലേഖനമാണ് ‘ദർശനം തേടുന്ന ശാസ്ത്രം: മനുഷ്യബോധത്തിന്റെ പുതിയൊരു മുഖച്ഛായ’. എന്താണ് ശാസ്ത്രം എന്ന ചോദ്യത്തിന് – നമുക്ക് അധീനമായ യാഥാർത്ഥ്യത്തിന്റെ സ്വഭാവം നിർണ്ണയിക്കുവാനും അതിനെ നിയന്ത്രിക്കാവുന്നിടത്തോളം നിയന്ത്രിച്ച് മനുഷ്യ സേവനത്തിനായി ഉപയോഗിക്കാനുള്ള മാർഗം – എന്ന് ഉത്തരം നൽകാമെന്ന് തോന്നുന്നു. പക്ഷേ ശാസ്ത്രത്തിന് ദിശാബോധപരമായ തെറ്റ് സംഭവിച്ചിരിക്കുന്നു, അത് മനുഷ്യനെയും അവന് സുരക്ഷിത കവചമായി ദൈവം കനിഞ്ഞ് നൽകിയ പ്രകൃതിയെയും നശിപ്പിക്കുന്ന തലത്തിലേക്കാണ് പൊയ്ക്കൊണ്ടിരിക്കുന്നത് എന്ന് അറിവുള്ളവർ പറയുന്നു. ഇത് കണ്ട് മടുത്ത നല്ല ശാസ്ത്ര ദാർശനികർ നവ്യമായ അനുഭൂതിക്കുവേണ്ടി പൗരസ്ത്യ മതങ്ങളിലെ സമ്യക് ദർശനങ്ങളിലേക്ക് തങ്ങളുടെ ശ്രദ്ധ തിരിച്ചുകൊണ്ടിരിക്കുന്നു. ആധുനിക ഭൗതിക ശാസ്ത്ര ദർശനത്തിൽ തന്നെ ദ്രവ്യത്തിന്റെ അടിസ്ഥാനം തേടിയുള്ള അന്വേഷണം ശാസ്ത്രജ്ഞരെ അത്ഭുതങ്ങളിലേക്ക് ഉപനയിക്കുന്നു. ഈ പുതിയ മാറ്റങ്ങളെക്കുറിച്ചുള്ള വിലയിരുത്തലുകളാണ് ഈ ലേഖനത്തിൽ.

പൗരസ്ത്യ ക്രിസ്തീയ വിശ്വാസം ആധുനിക മനുഷ്യന് എത്ര ആശ്രയിക്കത്തക്കതാണെന്ന്, ദസ്തയവസ്കിയുടെ രചനകൾക്ക് പിറകിലുള്ള ജീവിത സമീപന രീതിയെ അവലോകനം ചെയ്തുകൊണ്ട് പ്രതിപാദിക്കുകയാണ് ‘ദസ്തയവസ്കിയെ സ്വാധീനിച്ച വേദശാസ്ത്രം’ എന്ന ലേഖനത്തിലൂടെ അച്ചൻ ചെയ്യുന്നത്. തിന്മയ്ക്ക് സ്ഥായിയായ അസ്തിത്വമില്ല. നന്മയുടെ അഭാവം മാത്രമാണ് തിന്മ. തമോഗർത്തത്തിനുള്ളിൽ പ്രകാശരേണുക്കൾ ആച്ഛാദിതമായിരിക്കുന്നു എന്ന് പൗരസ്ത്യ ക്രൈസ്തവ ചിന്ത എപ്പോഴും നമ്മെ ഓർമ്മിപ്പിക്കുന്നു. ആത്മശൂന്യവൽക്കരണത്തിൽ അധിഷ്ഠിതമായ ക്രിസ്തീയ വിശ്വാസത്തിന്റെ വിവിധ ഭാവങ്ങളെ ദസ്തയവസ്കിയുടെ ചിന്തയുമായി ബന്ധപ്പെടുത്തി അച്ചൻ ഈ ലേഖനത്തിൽ ആവിഷ്ക്കരിക്കുന്നു. ലേഖനം അതിന്റെ ആകെത്തുകയിൽ ഒരു പൂർണ്ണതാബോധം നമുക്ക് പകർന്നു നല്കുന്നുണ്ട്.

ഈ ഭാഗത്ത്, ആധുനികതയുടെ ദാർശനിക മാനങ്ങൾ, മനുഷ്യ വിമോചനം ഒരു തീർത്ഥാടനം, പാശ്ചാത്യ സംസ്കാരവും മലയാള സാഹിത്യവും എന്നീ മൂന്ന് ലേഖനങ്ങൾ കൂടി ഉണ്ട്.

'വിദ്യാഭ്യാസത്തിന്റെ വെളിച്ചം' എന്ന രണ്ടാം ഭാഗത്ത് നമ്മുടെയിട യിൽ പ്രാബല്യത്തിലിരിക്കുന്ന വിദ്യാഭ്യാസരീതിയെ വിമർശനാത്മക മായി വിലയിരുത്തുന്ന മൂന്ന് ലേഖനങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നു. നിഷ്കളങ്കരായി ഈ ഭൂമിയിൽ, നമ്മുടെയിടയിൽ ജനിക്കുന്ന കുഞ്ഞു ങ്ങൾക്ക് വിദ്യാഭ്യാസം എന്ന പേരിൽ നാം നൽകുന്ന പരിശീലനത്തെ അച്ചൻ രൂക്ഷമായി വിമർശിക്കുന്നു. സ്കൂളിൽ പോകുന്നതിന് മുമ്പ് ലോകത്ത് എല്ലായിടത്തുമുള്ള കുഞ്ഞുങ്ങളുടെ മനസിന് ഐകരൂപ്യ മുണ്ട്. സ്കൂൾ വിദ്യാഭ്യാസം അവരിൽ കറുത്തവരും വെളുത്തവരും എന്നു തുടങ്ങിയുള്ള വേർതിരിവുകളെ സൃഷ്ടിക്കുന്നു.

എല്ലാ വിദ്യയും പഠിച്ചുകഴിഞ്ഞുണ്ടാകുന്ന 'അവിദ്യയിലേക്ക്' അച്ചൻ നമ്മുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. അറിവിന്റെ സങ്കീർണ്ണമായ പാതകളി ലൂടെ വിയർപ്പൊഴുക്കി പ്രയാണം ചെയ്ത് സമ്പാദിക്കുന്ന എല്ലാ ജ്ഞാന ത്തിലൂടെയും കടന്നുപോകുന്ന വ്യക്തിക്കുണ്ടാകുന്ന അജ്ഞാനമാകുന്ന തിരിച്ചറിവിലേക്ക് നമ്മെ ക്ഷണിക്കുന്നു.

## ദൈവശാസ്ത്രം അന്വേഷണവും അഭ്യസനവും

ഈ ഭാഗത്തുള്ള ആദ്യ ലേഖനത്തിൽ, ജീവിതത്തിന്റെ പരമമായ ലക്ഷ്യത്തിലേക്കുള്ള തീർത്ഥാടനത്തിൽ കർത്താവും രക്ഷകനുമായി നമ്മോടൊത്തുള്ള ദിവ്യഗുരുവായ യേശുക്രിസ്തുവിനെ സത്യമായി തിരി ച്ചറിയാനുള്ള വഴികളെ വെളിവാക്കുന്നു. അക്ഷരം ഉപയോഗിച്ചുള്ള ബൗദ്ധികാന്വേഷണത്തെക്കാൾ ഒരു സമൂഹത്തോടൊരുമിച്ച് നാം നട ത്തുന്ന അർത്ഥപൂർണ്ണമായ അനുഷ്ഠാനങ്ങളാകും ക്രിസ്തുവിനെ അറി യുവാൻ നമ്മെ കൂടുതൽ സഹായിക്കുക എന്ന് അച്ചൻ നമ്മെ ഓർപ്പി ക്കുന്നു.

"അപ്പമെടുത്ത് വാഴ്ത്തി നുറുക്കി നൽകിയ കൗദാശികമായ അനു ഷ്ഠാനത്തിലൂടെയാണ് പുരുഷാന്തരങ്ങളുടെ സഞ്ചിത സ്മരണയെ പ്രകാ ശിപ്പിക്കുകയും, വേദവ്യാഖ്യാനങ്ങളെ സമന്വയിപ്പിക്കുകയും മരണത്തെ ജയിച്ചു ഉയിർത്തെഴുന്നേൽക്കുകയും ചെയ്ത രക്ഷകനാണ് ക്രിസ്തു എന്ന തിരിച്ചറിവ് ലഭിക്കുന്നത്" (പേജ് 123).

പുതിയൊരു മനുഷ്യരാശിയുടെ സൃഷ്ടിക്കായി അത്യാകാംക്ഷയോടെ കാത്തിരുന്ന സ്വന്ത ഗുരുവായ പൗലോസ് മാർ ഗ്രീഗോറിയോസ് തിരു മേനിയുടെ ജീവിതദർശനത്തെ വെളിവാക്കുന്ന രീതിയിൽ എഴുതിയിരി ക്കുന്ന ലേഖനമാണ് 'പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീ ത്തായുടെ വിശ്വമാനവദർശനം.'

'സംവാദങ്ങൾ, സംവേദനങ്ങൾ' എന്ന അടുത്ത ഭാഗത്തിലെ, നമുക്ക്

സവിശേഷമായ ഉൾക്കാഴ്ച നൽകുന്ന 'ലോകാവസാനമോ പുതിയ ലോകാവസ്ഥയോ' എന്ന ലേഖനത്തിലൂടെ കടന്നുപോയി ഈ പുസ്തക പരിചയക്കുറിപ്പ് അവസാനിപ്പിക്കട്ടെ.

"ഒരു പുതിയ ലോകവ്യവസ്ഥയെക്കുറിച്ചുള്ള ദർശനമാണ് നാം ഇപ്പോൾ രൂപപ്പെടുത്തേണ്ടത്. "സ്വർഗ്ഗരാജ്യം നിങ്ങളുടെയിടയിൽ തന്നെ യുണ്ട്" എന്നു പറഞ്ഞ ക്രിസ്തു പുതിയൊരു ചരിത്രവീക്ഷണം നമുക്ക് നൽകി. രേഖീയ ചരിത്രം മാത്രമല്ല ഇവിടെയുള്ളത്. നമ്മുടെ മനസി നെയും സ്ഥലകാലങ്ങളെയും രൂപാന്തരപ്പെടുത്തുന്ന പരിശുദ്ധാത്മാ വിന്റെ പ്രവർത്തനം പുതിയൊരു ദിശാബോധവും കാലബോധവും നമുക്ക് നൽകുന്നു. ഇവിടെ ജീവിക്കുമ്പോൾ തന്നെ പരമമായ സത്യ ത്തിന്റെയും സ്നേഹത്തിന്റെയും അനുഭവത്തിലേക്ക് പ്രവേശിക്കുവാൻ നമുക്ക് അവസരമുണ്ട്. പരിശുദ്ധ ത്രിത്വത്തിന്റെ സ്നേഹസംസർഗത്തി ലേക്ക് ക്രിസ്തുവിലൂടെ സർവ്വ സൃഷ്ടിക്കും പ്രവേശനമുണ്ട്. ... നാം ചരിക്കുന്ന ഈ പ്രപഞ്ചം ദൈവത്തിന്റെ വിശുദ്ധ ഭൂമികയാണെന്നുള്ള ബോധവും കാലം ദൈവത്തിന്റെ ജീവനിലുള്ള നമ്മുടെ ചലനമാണെന്നും നാം ആഴമായി മനസിലാക്കുമ്പോൾ പുതിയ സ്ഥലകാല വ്യവസ്ഥയെ ക്കുറിച്ച് ഒരു ദർശനത്തിന് തുടക്കമായി. ദൈവത്തിന്റെ ആദി സൃഷ്ടി യെയും ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെയും പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെയും ഈ പുതിയ വ്യവസ്ഥയുടെ പശ്ചാത്തലത്തിൽ നാം വ്യാഖ്യാനിക്കുമ്പോൾ, ഇപ്പോൾ നാം ജീവിക്കുന്ന സ്ഥലകാല ങ്ങൾക്ക് എവിടെയൊക്കെയാണ് മാറ്റം വരുത്തേണ്ടത് എന്ന് വ്യക്ത മാകും."

(2007)

# 8

# ദർശനം: മനുഷ്യന്റെ രൂപാന്തരത്തിനുള്ള മാർഗരേഖ

നമ്മുടെ ജീവിതത്തെ അക്ഷരാർത്ഥത്തിൽ വിപ്ലവകരമായി രൂപാന്തരപ്പെടുത്തുവാൻ വഴി കാണിച്ചുതരുന്ന ഒരു പുസ്തകം കഴിഞ്ഞ വർഷത്തിന്റെ അവസാനം തിരുവല്ല ക്രൈസ്തവ സാഹിത്യസമിതി പുറത്തിറക്കി. ഡോ. കെ. എം. ജോർജ്ജ് അച്ചൻ പല കാലങ്ങളിൽ എഴുതി പല മാസികകളിൽ പ്രസിദ്ധീകരിച്ച ലേഖനങ്ങൾ ഒന്നിച്ചുചേർത്ത് രൂപം കൊടുത്തതാണ് "ആധുനികതയുടെ ദാർശനിക മാനങ്ങൾ" എന്ന ഈ പുസ്തകം.

പ്രസിദ്ധ സാഹിത്യ നിരൂപകനായ പ്രൊഫ. എം. തോമസ് മാത്യുവാണ് പുസ്തകത്തിന് അവതാരിക എഴുതിയിരിക്കുന്നത്. 'ജീവചൈതന്യം പ്രസരിപ്പിക്കുന്ന ഗഹനചിന്തകൾ' എന്ന പേരിലുള്ള അവതാരിക ഇങ്ങനെയാണ് അവസാനിപ്പിച്ചിരിക്കുന്നത്. അതിൽ നിന്ന് നമുക്കീ യാത്ര തുടങ്ങാം:

> "പൊതുധാരണകൾക്കും സാമ്പ്രദായിക ചിന്തകൾക്കും പകരം വ്യത്യസ്തമായി ചിന്തിക്കാനും അന്ധമായി ആവർത്തിച്ച് പ്രതിഷ്ഠനേടിയ ആശയങ്ങളെ ചോദ്യം ചെയ്യാനും തയാറാകുന്നു എന്നതാണ് ഈ ഗ്രന്ഥത്തിന്റെ ഒരു സവിശേഷത. ഒരു കാഴ്ചയും അവസാനത്തെ കാഴ്ചയല്ല. ഏതു കാഴ്ച സ്വീകരിക്കുമ്പോഴും അപരസാധ്യതകളിലേക്ക് നോക്കുന്ന ഒരു കണ്ണ് തുറന്നിരിക്കണം എന്ന് ഈ ഗ്രന്ഥം നമ്മെ ഓർമ്മിപ്പിക്കുന്നു. .... മറഞ്ഞിരിക്കുകയും ഒപ്പം മനുഷ്യൻ തന്നെ കണ്ടെത്തിക്കൊള്ളും എന്ന് പ്രതീക്ഷിക്കുകയും ചെയ്യുന്ന ദൈവത്തെ ഇവിടെ അവതരിപ്പിക്കുന്നു" (പേജ് 11).

പതിനെട്ട് അധ്യായങ്ങളായാണ് പുസ്തകം ക്രമീകരിച്ചിരിക്കുന്നത്. അതിലെ ചില അധ്യായങ്ങളിലൂടെ കടന്നുപോകാനേ ചില ലേഖനങ്ങളിലെ പ്രതിപാദ്യ വിഷയങ്ങളിൽ എനിക്കനുഭവപ്പെടുന്ന അജ്ഞത മൂലം കഴിയൂ. ആധുനികതയുടെ ദാർശനിക മാനങ്ങൾ എന്നു തന്നെയാണ് ആദ്യ അധ്യായത്തിന്റെ ശീർഷകം. പാശ്ചാത്യ ചിന്താമേഖലയെയും അതുമായി നമുക്ക് ഉണ്ടായിത്തീർന്നിട്ടുള്ള സാംസ്കാരിക സമ്പർക്കങ്ങളെയും അച്ചൻ അവതരിപ്പിക്കുന്നത് ഇങ്ങനെയാണ്:

“ആധുനികതയെ സൃഷ്ടിച്ച യൂറോപ്യൻ ചിന്താ സമുച്ചയത്തിന് സുവ്യക്തമായ പൂർവ്വാപര ബന്ധമുണ്ട്. പ്രാചീന യവനദർശനം മുതൽ ഉത്തരാധുനികത വരെ ഒരു ചങ്ങലയിലെ കണ്ണികൾ പോലെയാണ് അത്. പാശ്ചാത്യ രാജ്യങ്ങളിലുണ്ടായ എല്ലാ ചിന്താധാരകളും സമൂഹവിപ്ല വങ്ങളും മതസിദ്ധാന്തങ്ങളും യുദ്ധങ്ങളും ശാസ്ത്രീയ ഗവേഷണങ്ങളും സാംസ്കാരിക പ്രസ്ഥാനങ്ങളുമെല്ലാം ഓരോ തരത്തിൽ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. പാശ്ചാത്യ സാംസ്കാരം എന്ന് നാം വിളിക്കുന്നത് ഈ സങ്കീർണ്ണമായ പാരസ്പര്യത്തിന്റെ ആകെത്തുകയെ യാണ്.

മുഖ്യമായും ബ്രിട്ടീഷുകാരുടെ കൊളോണിയൽ വ്യവ സ്ഥയിലൂടെയാണ് ഈ സാംസ്കാരവുമായി നാം ബൗദ്ധിക വേഴ്ചയിൽ ഏർപ്പെടുന്നത്. ആ വേഴ്ചയാകട്ടെ സമന്മാർ തമ്മിലുള്ള സമ്പർക്കമോ സംവാദമോ ആയിരു ന്നില്ല. അടിമത്തത്തോടടുത്ത ആദരവോടെ യജമാനന്റെ സംസ്കാരത്തെ നോക്കിക്കണ്ട കൊളോണിയൽ പ്രജ കളും അധീശത്വ സംസ്കാരവും തമ്മിലുള്ള വേഴ്ചയാ യിരുന്നു അത്. ആധുനികതയെയും ഉത്തരാധുനികത യെയും അതുകൊണ്ട് നമുക്ക് അന്യമായ ഒരു അധീശ ത്വവ്യവസ്ഥയുടെ ഭാഗമായിട്ടാണ് നാം മനസിലാക്കിയി ട്ടുള്ളത്. യൂറോപ്യൻ ബൗദ്ധിക സംവാദത്തിൽ സമനില യിൽ പങ്കുചേരുന്നതിനോ അതിനെ സ്വാധീനിക്കുന്ന തിനോ പാശ്ചാത്യേതരമായ ഒരു സാംസ്കാരിക വ്യവ സ്ഥയ്ക്കും ഇന്ന് സാധിക്കുന്നില്ല. ഇപ്പോൾ പ്രശസ്തരായ ഇൻഡോ – ആംഗ്ലിയൻ എഴുത്തുകാരിൽ പലരും അനുഭ വിക്കുന്ന സ്വത്വ പ്രതിസന്ധി ഇതിന്റെ നല്ല ഒരുദാഹര ണമാണ്.

ഇങ്ങനെ ഒരു രംഗം സങ്കൽപിച്ചു നോക്കുക. ഫ്രാൻ സിസ് ബേക്കണും ദെക്കാർത്തും ഐസക് ന്യൂട്ടണും, ഇമ്മാനുവേൽ കാന്റും മറ്റും പരസ്പരം ചർച്ച ചെയ്തു കൊണ്ട് ഒരു വേദിയിൽ വട്ടത്തിൽ ഇരിക്കുന്നു. അവരോട് ചേർന്ന് ചുറ്റുമുള്ള വലയത്തിൽ ഹേഗലും ഡാർവിനും ഫ്രോയിഡും മാർക്സും കുറച്ചകന്ന് നീച്ചേയും മറ്റുമി രിക്കുന്നു. അവരെയും ചുറ്റിയുള്ള വലയത്തിൽ ഹൈസൻ ബർഗ്, ഐൻസ്റ്റീൻ, ദറീഡ, മിഷൽ ഫൂക്കോ, റിച്ചാർഡ്

റോർട്ടി, ഹാബർമാസ് തുടങ്ങിയവർ ഇരിക്കുന്നു. ഇവർക്കിടയിൽ ഏതാണ്ട് നാനൂറ് വർഷങ്ങളുടെ കാലവ്യത്യാസമുണ്ട്. പല ഭാഷകളാണ് ഇവർ സംസാരിക്കുന്നത്. എങ്കിലും പരസ്പരം മനസ്സിലാകുന്നുമുണ്ട്. മുഖ്യമായും ഫ്രഞ്ചുകാരും ജർമ്മൻകാരും ഇംഗ്ലീഷുകാരുമാണ് ഇവർ. നിരീശ്വരന്മാരും സന്ദേഹവാദികളും വിശ്വാസികളും മറ്റും ഉൾക്കൊള്ളുന്ന ഈ സംഘത്തിൽപ്പെട്ടവർ പരസ്പരം അഭിപ്രായത്തിൽ യോജിക്കുന്നില്ല. എങ്കിലും അവരുടെ ഭാഷണത്തിലെ സൂചനകളും പരാമർശങ്ങളും എല്ലാവർക്കും മനസിലാകുന്നു. പൊതുവായ ചരിത്രവും ദാർശനിക യുക്തിയും ക്രിസ്തുമത പശ്ചാത്തലവും യൂറോപ്യൻ വംശീയതയും അവരെ ഒരു ചരടിൽ കോർക്കുന്നു. ഇവർ ഇരിക്കുന്ന വേദി ഉജ്ജ്വലമായ പ്രകാശത്തിൽ കുളിച്ചു നിൽക്കുന്നു.

വേദിയോട് തൊട്ടടുത്ത് ഒന്നാം ക്ലാസിലിരിക്കുന്ന സദസ്യർ പാശ്ചാത്യരും വെളുത്തവരും മിക്കവാറും പുരുഷന്മാരുമാണ്. അവരുടെ ചരിത്രവുമായി ഏതെങ്കിലും തരത്തിൽ ബന്ധമുള്ള വാക്കുകളും ആശയങ്ങളും അരങ്ങിൽ കേൾക്കാനും ചിലതിനോടൊക്കെ പ്രതികരിക്കാനും അവർക്ക് കഴിയുന്നുണ്ട്. വേദിയിലിരിക്കുന്നവരും അവരെ ശ്രദ്ധിക്കുന്നുണ്ട്. രണ്ടാം ക്ലാസിൽ അത്രയും പ്രകാശമില്ലാത്ത ഇരിപ്പിടങ്ങളിൽ ഏതാനും ബുദ്ധിജീവികൾ ഇരിപ്പുണ്ട്. കൊളോണിയൽ വാഴ്ചക്കാലത്ത് യൂറോപ്യൻ ഭാഷകൾ പഠിക്കുകയും പാശ്ചാത്യ ചിന്താരീതിയിൽ കുറച്ചൊക്കെ പരിചയം നേടുകയും ചെയ്തവരാണവർ. വേദിയിൽ നടക്കുന്ന ചർച്ചകളിൽ പങ്കെടുക്കുവാൻ അവരും ശ്രമിക്കുന്നുണ്ടെങ്കിലും കാര്യമായി ആരും അത് ശ്രദ്ധിക്കുന്നില്ല. പാശ്ചാത്യേതര ലോകത്തിലെ സാംസ്കാരിക നായകന്മാരും മറ്റുമാണവർ. മൂന്നാം ക്ലാസിൽ മിക്കവാറും ഇരുണ്ടസ്ഥലങ്ങളിൽ വളരെ ഏറെ ജനങ്ങൾ തിങ്ങി കൂടിയിട്ടുണ്ട്. അവരുടെ മുഖം തിരിച്ചറിയുവാൻ മാത്രം പ്രകാശം അവിടെയില്ല. മൂന്നാം ലോകത്തിലെ പാശ്ചാത്യാഭിമുഖ്യമുള്ള വിദ്യാസമ്പന്നരാണിവർ.

മെക്കാളെ പ്രഭുവിന്റെ വിദ്യാഭ്യാസനയം മൂലം ഭാരതീയർ കുറച്ചുപേർക്ക് സിദ്ധമായ പാശ്ചാത്യ സംസ്കാരത്തിന്റെ ചില ഒറ്റപ്പെട്ട കണ്ണികളെ അനുകരിക്കാനോ

> സ്വാംശീകരിക്കാനോ നമുക്ക് കഴിഞ്ഞിട്ടുണ്ട്. നമ്മുടെ സ്വന്തമായ സംസ്കാരത്തിന് ഉണ്ടെന്ന് നാം കരുതുന്ന പൂർവ്വാപരബന്ധത്തിന്റെയും നൈരന്തര്യത്തിന്റെയും കണ്ണികൾ മുറിച്ച് അവയെ പാശ്ചാത്യതയുടെ സുശക്ത മായ കൊളുത്തുകളിൽ തൂക്കാനാണ് അലക്സാണ്ടർ ഡഫിനെപ്പോലെയുള്ളവർ ശ്രമിച്ചത്.
>
> ആധുനികതയും അതിന്റെയുള്ളിൽ നിന്നുകൊണ്ടു തന്നെ അതിന്റെ മുഖത്തടിച്ച ആധുനികോത്തരതയും നമ്മുടെ സാംസ്കാരിക ദർശനത്തോട് ഇഴുകിച്ചേരുന്നില്ലെ ങ്കിലും അവയുടെ സ്വാധീനത്തിൽ നിന്ന് നമുക്ക് വിട്ടുനിൽക്കാനാവില്ല" (പേജ് 14-16).

ഈ ലേഖനം അച്ചൻ അവസാനിപ്പിക്കുന്നത് ചില ചോദ്യങ്ങൾ ചോദി ച്ചുകൊണ്ടാണ്.

> "കഴിഞ്ഞ അഞ്ഞൂറു വർഷങ്ങളായി നമ്മുടെ യാഥാ ർത്ഥ്യ ദർശനത്തെ രൂപപ്പെടുത്തിയത് പാശ്ചാത്യ സംസ്കാ രത്തിന്റെ യുക്തിയാണ് എന്നത് നമുക്ക് മറക്കാനാവില്ല. അതുകൊണ്ട് ഇപ്പോൾ നാം കാണുന്നതും കേൾക്കുന്നതും അനുഭവിക്കുന്നതുമായ യാഥാർത്ഥ്യം നമുക്ക് സ്വകീയമാ യതാണോ? അതോ പരകീയമായ ഏതോ പരിപ്രേക്ഷ്യം മെനഞ്ഞെടുത്ത പ്രപഞ്ചത്തിലാണോ നാം ജീവിക്കുന്നത് എന്ന ചോദ്യം ചോദിക്കുന്നതു തന്നെ വിമോചനത്തിന്റെ ആദ്യ പടിയാണ്. നമ്മുടെ സ്ഥലകാല ബോധത്തെ ഇപ്പോഴത്തെ രീതിയിൽ അല്ലാതെ മറ്റൊരു തരത്തിൽ പുനഃസംഘടിപ്പിക്കാവുന്നതാണ് എന്ന ചിന്ത പാശ്ചാ ത്യേതര ലോകത്തിൽ ശക്തിപ്രാപിച്ചു വരുന്നുണ്ട്. അങ്ങനെയാകുമ്പോൾ നമ്മുടെ ഇന്നത്തെ ശാസ്ത്രവും നാം പഠിച്ചുവെച്ചിരിക്കുന്ന ചരിത്രവും നമ്മുടെ സാംസ്കാ രിക മാനദണ്ഡങ്ങളും എല്ലാം മാറ്റത്തിന് വിധേയമാകും" (പേജ് 25-26).

രണ്ടാമത്തെ അധ്യായമായ 'ദർശനം തേടുന്ന ശാസ്ത്രം: മനുഷ്യ ബോധത്തിന്റെ പുതിയ മുഖച്ഛായ'യിൽ മനുഷ്യമനസ്സും പ്രപഞ്ച യാഥാർ ത്ഥ്യത്തിന്റെ സൃഷ്ടിപ്പും തമ്മിലുള്ള ബന്ധത്തെ ആധുനിക ശാസ്ത്ര ത്തിന്റെ സമീപകാല ദാർശനിക വീക്ഷണത്തിൽ എങ്ങനെ അവലോകനം ചെയ്യുന്നു എന്നത് നമ്മെ പഠിപ്പിക്കാനാണ് ശ്രമിക്കുന്നത്. ആധുനിക ശാസ്ത്രത്തിന്റെ പുതിയ സമീപനങ്ങളെ വിലയിരുത്തുവാൻ

സെൻബൗദ്ധ പാരമ്പര്യത്തിലെ ഒരു ഗുരു - ശിഷ്യ സംവാദത്തെയാണ് അച്ചൻ പരിചയപ്പെടുത്തുന്നത്. അതിതാണ്:

> "സെൻ ബൗദ്ധ പാരമ്പര്യത്തിലെ പ്രശസ്ത ഗുരുക്കന്മാരിലൊരാളായിരുന്നു ഈനോ (ഹൂയിനെങ്ങ്). ഒരിക്കൽ നല്ല കാറ്റുള്ള ദിവസം കാറ്റിൽ പാറുന്ന കൊടി കണ്ട് രണ്ട് സെൻ സന്യാസിമാർ തമ്മിൽ തർക്കിക്കുന്നതു ഗുരു കേട്ടു. ഒന്നാമൻ പറഞ്ഞു: "കൊടി ഇളകിപ്പറക്കുന്നു." രണ്ടാമൻ തിരുത്തി പറഞ്ഞു: "കൊടിയല്ല കാറ്റാണ് ഇളകുന്നത്." തർക്കം മൂത്തപ്പോൾ ആചാര്യൻ ഇടപെട്ടു പറഞ്ഞു: "കൊടിയുമല്ല കാറ്റുമല്ല, നിങ്ങളുടെ മനസ്സാണ് ഇളകുന്നത്.
>
> ... ചഞ്ചലവും വൈരുധ്യാത്മകവും ദ്വന്ദ്വഭാവങ്ങൾ ഉൾക്കൊള്ളുന്നതുമായ ഇന്ദ്രിയനിഷ്ഠ വിജ്ഞാനം സത്യത്തിന്റെ മുഖത്തെ അനാവരണം ചെയ്യുന്നില്ല. യാഥാർത്ഥ്യത്തെ അതായിരിക്കുന്നതുപോലെ തെളിഞ്ഞുകാണാൻ ഉപരിദർശനം അനുപേക്ഷണീയമാണ്. പക്ഷേ, ഈ ദർശനത്തിന്റെ ചുഴികുറ്റി തിരിയുന്നതു 'വസ്തുനിഷ്ഠ'മെന്നു (objective) നാം സാധാരണ വ്യവഹരിക്കുന്ന സ്ഥൂലപ്രപഞ്ചബോധത്തിലല്ല, മനസ്സിന്റെ സൂക്ഷ്മമായ ആത്മാവബോധത്തിലാണ്. ഈ ഉൾബോധമാണ് ബാഹ്യയാഥാർത്ഥ്യത്തിനു നിയാമകമായിരിക്കുന്നതും അതിന്റെ സ്വഭാവത്തെ നിർണയിക്കുന്നതും (പേജ് 27-28).

അച്ചൻ വീണ്ടും പറയുന്നു

> "യാഥാർഥ്യത്തെക്കുറിച്ചുള്ള മനുഷ്യാവബോധത്തിൽ അസാധാരണമായ ചില പുതിയ ചില്ലികൾ പൊട്ടി, മൊട്ടുകൾ വിടർന്നു തുടങ്ങുന്നു എന്നു കരുതുന്നതിൽ തെറ്റില്ല. ഈ ബോധത്തിന്റെ പൂർണ വസന്തം വന്നെത്തിയിട്ടില്ലെങ്കിലും ന്യൂക്ലിയർ ഫിസിക്സും, താവോയിസവും മസ്തിഷ്ക ഗവേഷണവും യോഗവിദ്യയും ക്വാണ്ടം തിയറിയും സെൻബുദ്ധിസവുമെല്ലാം പരസ്പരം ബന്ധപ്പെട്ട്, അതിർക്കല്ലുകളില്ലാത്ത ഒരു ബോധപ്രപഞ്ചത്തിലേക്ക് പുതിയൊരു അന്വേഷണ ത്വരയോടെ പ്രവേശിക്കുകയാണെന്ന് നിസ്സംശയം പറയാം."

'ദസ്തയേവ്സ്കിയെ സ്വാധീനിച്ച വേദശാസ്ത്ര'മാണ് അടുത്ത അധ്യായം. ദസ്തയേവ്സ്കിയെ സ്വാധീനിച്ച വേദശാസ്ത്രത്തെ അച്ചൻ ഇങ്ങനെ പരിചയപ്പെടുത്തുന്നു:

> “ഇരുട്ടിന്റെ മുദ്ര വഹിക്കുന്ന കഥാപാത്രങ്ങളെ ദസ്തയേവ്സ്കി സൃഷ്ടിക്കുന്നുണ്ട്. പക്ഷേ അദ്ദേഹം സൃഷ്ടിക്കുന്ന തമസ്സ് പ്രകാശത്തിന്റെ അഭാവമാണ്. ഇരുട്ടിന് കാതലായ ഭാവമില്ല. പൗരസ്ത്യ ക്രിസ്തീയ ചിന്തയിലെ സുപ്രധാനമായൊരു ആശയമാണിത്. അന്ധകാരം പ്രകാശത്തിന്റെ അഭാവമാകുന്നതുപോലെ തിന്മ നന്മയുടെ അഭാവമാണ്. തിന്മയുടെ അന്ധകാരത്തിന് ആത്യന്തികമായ നിലനില്പില്ല. തമോഗർഭത്തിൽ പ്രകാശരേണുക്കൾ ആച്ഛാദിതമായിരിക്കുന്നു. ഈ പ്രകാശം ഇരുളിനെ കീഴടക്കുകയും തിരോഭവിപ്പിക്കയും ചെയ്യുന്നു. ദസ്തയേവ്സ്കിയുടെ വിശ്വാസവും വ്യക്തിത്വവും അദ്ദേഹത്തെ സ്വാധീനിച്ച ദൈവശാസ്ത്ര ചിന്തകളും മനസ്സിലാക്കാൻ നമ്മെ സഹായിക്കുന്ന ഒരാശയമാണിത് (പേജ് 42).

ഒരേസമയം “യാഥാസ്ഥിതികനും വിപ്ലവത്തിന്റെ പ്രവാചകനുമെന്ന്” അച്ചൻ വിശേഷിപ്പിക്കുന്ന ദസ്തേയ്വ്സ്കി *കാരമസോവ് സഹോദരന്മാർ* എന്ന നോവലിൽ ഫാദർ സോസിമ എന്ന കഥാപാത്രത്തിലൂടെ അവതരിപ്പിക്കുന്ന ആശയങ്ങൾ ലേഖനത്തിൽ എടുത്തു പറയുന്നുണ്ട്.

> ‘‘ഫാദർ സോസിമ പറയുന്നു ‘‘സഹോദരന്മാരെ, മനുഷ്യപാപത്തെക്കുറിച്ച് ഭയപ്പെടേണ്ട. പാപപങ്കിലനായിരിക്കെത്തന്നെ മനുഷ്യനെ സ്നേഹിക്കുക. ആ സ്നേഹം ദൈവികസ്നേഹത്തിനു സദൃശമാണ്. ലോകത്തിൽ ഏറ്റവും ഉൽകൃഷ്ടമായ സ്നേഹം അതാണ്.” ഈ സ്നേഹം മനുഷ്യരിലേക്ക് മാത്രമല്ല പ്രവഹിക്കുന്നത്. സർവചരാചരങ്ങളും ഈ സ്നേഹസമുദ്രത്തിൽ നിമജ്ജനം ചെയ്യുന്നു. ‘‘ഓരോ ഇലയെയും ദിവ്യപ്രകാശത്തിന്റെ ഓരോ രശ്മിയെയും ഓരോ മണൽത്തരിയെപ്പോലും സ്നേഹിക്കുക. മൃഗങ്ങളെ, സസ്യങ്ങളെ, എന്നു വേണ്ട സകല ചരാചരങ്ങളെയും സ്നേഹിക്കുക. ... മൃഗങ്ങളെ സ്നേഹിക്കുക - ദൈവം അവയ്ക്ക് ചിന്തയുടെ പ്രഥമാങ്കുരങ്ങളും നിർബാധമായ ആനന്ദവും നൽകിയിരിക്കുന്നു. നിങ്ങൾ അവയെ ഉപദ്രവിക്കരുത്. അവയുടെ ആനന്ദം ഹനിക്കരുത്. ... കുഞ്ഞുങ്ങളെ പ്രത്യേകം സ്നേഹിക്കുക. ദൈവദൂതന്മാരെപ്പോലെ അവർ നിഷ്കന്മഷരാണ്. നമ്മുടെ ഹൃദയത്തെ മൃദൂകരിക്കാനും ശുദ്ധീകരിക്കാനും നമുക്കു മാർഗ്ഗനിർദ്ദേശം ചെയ്യാനുംവേണ്ടി അവർ ജീവിക്കുന്നു.” ...

> സർവംസ്പർശിയായ ഈ സ്നേഹത്തിനടിസ്ഥാനം ഈ പ്രപഞ്ചത്തിന്റെ സ്വഭാവമാണ്. പ്രപഞ്ചം ഒരു സജീവമായ ശരീരം പോലെ സങ്കീർണ്ണമായ ആന്തരികബന്ധങ്ങളിൽ നിലനിൽക്കുന്നു. അതുകൊണ്ട് പക്ഷികളോടു പോലും നമുക്ക് ചിലപ്പോൾ ക്ഷമായാചനം ചെയ്യേണ്ടിവരുന്നുവെന്ന് ഫാ. സോസിമ പറയുന്നു. " എന്തെന്നാൽ സർവവും ഒരു സമുദ്രം പോലെയാണ്. എല്ലാം ഒഴുകുകയും കൂടിക്കലരുകയും ചെയ്യുന്നു. ഒരിടത്തു തൊട്ടാൽ ഭൂമിയുടെ മറ്റേ അറ്റത്തു ചലനം ഉളവാകും." ദിവ്യസ്നേഹത്താൽ പരിപൂരിതമായ ഹൃദയമാണ് വിശ്വത്തിന്റെ ഹൃദയത്തുടിപ്പുകൾ കേൾക്കുന്നത്. യൗകികാനുഭൂതിയുടെ പാരമ്യതയാണ് ഫാദർ സോസിമയുടെ വാക്കുകൾ സ്ഫുരിപ്പിക്കുന്നത് (പേജ് 46 - 47).

ഈ മൂന്ന് അധ്യായങ്ങൾ വായിച്ചപ്പോൾ എന്നെ ആഴമായി സ്പർശിച്ച കാര്യങ്ങളാണ് ഇവിടെ എടുത്തെഴുതിയത്. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിതവും ദർശനവും അധികരിച്ച് എഴുതിയ ഗഹനമായ ഒരു ലേഖനം പുസ്തകത്തിലുണ്ട്. യെരുശലേമിൽ നിന്ന് എമ്മോവോസിലേക്ക് ശിഷ്യന്മാരൊപ്പം യാത്ര ചെയ്യുന്ന ക്രിസ്തുവിനെ നമുക്ക് പരിചയപ്പെടുത്തുന്ന ലേഖനവും പുസ്തകത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

പരിശുദ്ധ ത്രിത്വത്തിന്റെ സ്നേഹ സംസർഗത്തിലേക്ക് ക്രിസ്തുവിലൂടെ സർവ്വസൃഷ്ടിക്കും പ്രവേശനമുണ്ട് എന്ന സത്യത്തെ ഉദ്ഘോഷിച്ചുകൊണ്ടാണ് അവസാന അധ്യായങ്ങളിലൊന്ന് എഴുതിയിരിക്കുന്നത്.

പല കാലങ്ങളിൽ എഴുതിയ ഇത്രയും ലേഖനങ്ങൾ, ഒരു പുസ്തകമായി പ്രസിദ്ധീകരിച്ച് ഞങ്ങൾക്ക് നൽകിയ സന്മനസ്സിന് കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

(2007)

# 9

# പ്രവാസത്തിന്റെ നാളുകൾ ഒരു ധ്യാനപഠനം

ഫാ. ഡോ. കെ. എം. ജോർജ് അച്ചൻ ഒരു വേദശാസ്ത്ര വിദ്യാർത്ഥിയായി വിദേശത്ത് (പാരീസ്) കഴിയുന്ന സന്ദർഭത്തിൽ കുറിച്ചിട്ട ഗദ്യകവിതകളുടെ സമാഹാരമാണ് 'പ്രവാസത്തിന്റെ നാളുകൾ.' ഒരു ക്രൈസ്തവ വൈദിക വിദ്യാർത്ഥി എന്ന നിലയിൽ (അച്ചൻ അന്ന് ശെമ്മാശനാണ്) തന്റെ സ്വന്ത ദേശമായ ഭാരതത്തിൽ നിന്ന് ഏറെ അകന്ന് പ്രവാസിയായി ജീവിച്ച് വേദശാസ്ത്രത്തിൽ ഉപരിപഠനം നടത്തുന്ന കാലത്താണ് ഈ കവിതകൾ തന്റെ ഡയറിക്കുറിപ്പുകളുടെ കൂട്ടത്തിൽ രേഖപ്പെടുത്തിയത്. അച്ചൻ അന്ന് മുഖ്യമായും പഠിക്കാൻ ശ്രമിച്ചത് പൗരസ്ത്യ ക്രൈസ്തവ വേദശാസ്ത്രമാണ് എന്ന് നമുക്ക് അനുമാനിക്കാം. അദ്ദേഹത്തിന് പൗരസ്ത്യ വേദശാസ്ത്രത്തിന്റെ അഭ്യസനത്തിലൂടെ ലഭ്യമായ പുതിയ പുതിയ ദിവ്യാനുഭൂതികളാവണം അക്ഷരം എന്ന മാധ്യമം ഉപയോഗിച്ച് കവിതാശകലങ്ങളായി അദ്ദേഹം തന്റെ ഡയറിയിൽ കുറിച്ചിട്ടത്.

'പ്രവാസത്തിന്റെ നാളുകൾ' എന്ന ഈ അച്ചന്റെ ഗദ്യ കവിതാ സമാഹാരത്തെ സമീപിക്കുമ്പോൾ നമുക്ക് പ്രാഥമികമായി അഭിമുഖീകരിക്കേണ്ടി വരുന്ന ഒരു സംഗതി മനുഷ്യന് വരദാനമായി ലഭ്യമായ ഭാഷാശക്തിയും അതിന്റെ ഉപയോഗവുമാണ്. ഒരു ക്രിസ്തുവിശ്വാസി എന്ന നിലയിൽ ഭാഷാശക്തിയുടെ പ്രാധാന്യവും സാംഗത്യവും നമുക്ക് അന്വേഷിച്ചേ പറ്റൂ.

അച്ചൻ എപ്പോഴും അന്വേഷിക്കുന്നത് ദൈവസാന്നിദ്ധ്യവും അവിടെ എത്തിച്ചേരാനുള്ള വഴികളുമാണ് എന്ന് ഞാൻ വിശ്വസിക്കുന്നു. അതാവണം "ഒരേയൊരഗ്നി" എന്ന ചെറു കവിതയിലൂടെ അച്ചൻ വെളിവാക്കുന്നത്:

"ശിശുവിന്റെ മോഹം ഒരു സ്വപ്നമായി,
തീവ്രമായൊരഭിലാഷമായി, പിന്നെ-
യൊരു ചെറു പ്രാർത്ഥനയായി രൂപാന്തര-
പ്പെട്ട്, ഒരേയൊരഗ്നിയെ ദർശിച്ചു പറഞ്ഞു:

ചുട്ടെരിക്കട്ടെന്നെ
നിന്നഗ്നി, ഒരേയൊരഗ്നി:

ചാരത്തിൽ നിന്നുയരട്ടെ
ഫീനിക്സ് പക്ഷിയെപോലെ ഞാൻ" (പേജ്-51)

പൗരസ്ത്യ വേദശാസ്ത്രത്തിൽ ആത്യന്തിക സത്യമായ ദൈവത്തെ കുറിക്കുന്ന പ്രതീകമാണല്ലോ പ്രകാശം. ദൈവം പ്രകാശമാണ് എന്നാണ് ഗുരുക്കന്മാർ നമ്മെ പഠിപ്പിക്കുന്നത് (അച്ചൻ 'ദീപ്തി'യിൽ എഴുതിയ ആമുഖ കുറിപ്പുകളുടെ സമാഹാരമായ 'പ്രകാശത്തിന്റെ നൃത്തവേദി' എന്ന പുസ്തകം നമുക്ക് ഓർക്കാം). ദൈവമാകുന്ന പ്രകാശം നമ്മെ ശുദ്ധീകരിക്കുന്ന അഗ്നിയായാകും ആദ്യം നമുക്ക് അനുഭവപ്പെടുക എന്ന് തോന്നുന്നു. ഈ കവിത ആ സത്യത്തിലേക്കുള്ള ചൂണ്ടുപലകയാണ് എന്ന് ഞാൻ കരുതുന്നു.

അക്ഷരങ്ങൾ എഴുതുക, രേഖപ്പെടുത്തുക എന്നൊക്കെയാണല്ലോ നാം പറയാറുള്ളത്. എഴുതുന്നത് വരയ്ക്കലാണ് എന്ന് അച്ചൻ ഒരിയ്ക്കൽ പഠിപ്പിച്ചത് ഓർക്കുന്നു. വലിയൊരു അനുഭവസാഗരത്തെ അക്ഷരങ്ങളിൽ സന്നിവേശിപ്പിച്ച് നമുക്ക് പകർന്നു തരികയാവും അറിഞ്ഞോ അറിയാതെയോ ദാർശനികന്മാരും കവികളും ഒക്കെ ചെയ്യുന്നത് എന്ന് എനിക്ക് തോന്നുന്നു. ചിത്രകാരന്മാരും രേഖകളിലൂടെയും അവയുടെ നിയന്ത്രിതമായ അവതരണത്തിലൂടെയും വർണ്ണങ്ങളെ രേഖകളുമായി സംയോജിപ്പിക്കുന്നതിലൂടെയും ഇതേ ധർമ്മം നിർവഹിക്കുന്നു. അക്ഷരങ്ങളും ഒരർത്ഥത്തിൽ രേഖകളെ നിയന്ത്രിച്ച് സൃഷ്ടിക്കപ്പെടുന്നവയാണ്. രേഖ അനന്തതയെയാണ് കുറിയ്ക്കുന്നത്. ഉള്ളിലുണരുന്ന അനന്തവും അതീന്ദ്രിയവുമായ ബോധത്തെ നിയന്ത്രിച്ച് യാഥാർത്ഥ്യത്തിന്റെ അർത്ഥവും സൗന്ദര്യവും ആനന്ദവും നമുക്ക് നൽകുകയാവണം സർഗസൃഷ്ടിയിലൂടെ കവികളും ചിത്രകാരന്മാരും മറ്റ് സാഹിത്യകാരന്മാരും ചെയ്യുന്നത് എന്ന് ഞാൻ വിചാരിക്കുന്നു. അച്ചൻ കവിയും ചിത്രകാരനും സാഹിത്യകാരനും ദാർശനികനും ഒക്കെയാണ് എന്ന് നമുക്ക് ഈ സന്ദർഭത്തിൽ പ്രത്യേകമായി ഓർക്കാം.

ഈ കവിതാ സമാഹാരം ഒരർത്ഥത്തിൽ അനുഭവങ്ങളുടെ ഓർമ്മയാണ്. വിശുദ്ധ കുർബ്ബാന കർത്താവിന്റെ മനുഷ്യാവതാരത്തിന്റെ അതേ അനുഭവത്തിലേക്ക്, മനുഷ്യന് ദൈവം കനിഞ്ഞനുഗ്രഹിച്ച് നൽകിയിരിക്കുന്ന 'ഓർമ്മ' ശക്തിയെ ഉപയോഗിച്ച് പ്രതീകബന്ധിതവും ധ്യാനാത്മകവുമായ പരിശ്രമത്തിലൂടെ, പ്രവേശിക്കാനുള്ള കഠിന തപസ്സാണ് എന്ന് പൗരസ്ത്യ വേദശാസ്ത്രജ്ഞന്മാർ ചിന്തിക്കുന്നതായി നമുക്ക് മനസ്സിലാക്കാം. ഈ കുറിപ്പുകൾ രേഖപ്പെടുത്തുന്ന സമയത്ത് അച്ചൻ പുരോഹിത വിദ്യാർത്ഥിയാണ് എന്നതും നാം വിസ്മരിച്ചുകൂടാ. അനന്തവും അമേയവും അപ്രമേയവുമൊക്കെയായ ഈശ്വരന്റെ സമീപത്തേക്ക്

“അക്ഷരങ്ങളുടെ രചന”യിലൂടെ പ്രവേശിക്കുവാൻ വെമ്പൽ കൊള്ളുന്ന ഒരു തീർത്ഥാടകനെയാണ് ‘പ്രവാസത്തിന്റെ നാളുകൾ’ എന്ന കവിതാ സമാഹാരത്തിൽ നമുക്ക് പരിചയപ്പെടുവാൻ സാധിക്കുക. അദ്ദേഹത്തിന് ആ മഹാപരിശ്രമത്തിലൂടെ ലഭ്യമായ അനുഭവങ്ങൾ എന്തൊക്കെയാണെന്ന് ഈ പുസ്തകത്തിലെ ചില കവിതാശകലങ്ങളുടെ ധ്യാനത്തിലൂടെ തിരിച്ചറിയുവാൻ സാധിക്കുമോ എന്ന് നമുക്ക് അന്വേഷിക്കാം.

‘അനാവരണം’ എന്ന കവിതയിലൂടെ നമുക്ക് അച്ചന്റെ അനുഭവമണ്ഡലത്തിലേക്ക് പ്രവേശിക്കുവാൻ ശ്രമിക്കാം.

“ലോലമായ രേഖകളിലൂടെ
നേരിയ വർണ്ണങ്ങളിലൂടെ
നീ എന്നോട് സംസാരിക്കുന്നു.

ആദ്യ സൃഷ്ടിയുടെ രൂപരേഖകളെ
നീ എനിക്കായി
അനാവരണം ചെയ്യുന്നു.

അമ്മയെഴുതിയ അക്ഷരത്തിലൂടെ
വിരലോടിക്കുന്ന ശിശുവിനെപ്പോലെ
ഞാനവയെ അനുകരിക്കുന്നു.

നിമിഷങ്ങളുടെ ഘോഷയാത്രയിൽ
ഋതുക്കളുടെ ചക്രനൃത്തത്തിൽ
നിന്റെ സൃഷ്ടി വിടരുന്നു.

സമർപ്പണത്തിന്റെ പ്രഭാതത്തിൽ
സ്നേഹത്തിന്റെ പ്രകാശത്തിൽ
എന്റെ സൃഷ്ടി എന്നുമെന്നും വിടരട്ടെ” (പേജ് 55).

ലോലമായ രേഖകളിലൂടെയും നേരിയ വർണ്ണങ്ങളിലൂടെയും അച്ചനോട് സംസാരിക്കുന്നത് ആരാണ്? നമ്മുടെ കർത്താവായ ക്രിസ്തു തന്നെ എന്ന് നമുക്ക് ഉറപ്പായും വിശ്വസിക്കാം. കുറഞ്ഞപക്ഷം മനുഷ്യാവതാരത്തിനു ശേഷം കർത്താവായ ക്രിസ്തു മനുഷ്യരോടൊപ്പമുണ്ട് എന്നത് തർക്കങ്ങൾക്കതീതമായ സത്യമാണല്ലോ. ദൈവം ക്രിസ്തുവിൽ, പരിശുദ്ധ റൂഹായുടെ മന്ത്രണങ്ങളിലൂടെ എപ്പോഴും നമ്മോട് തന്റെ ഇഷ്ടപ്രകാരം രൂപപ്പെട്ടു വരുന്ന പുതിയ ലോകത്തെക്കുറിച്ച് സംവദിച്ചുകൊണ്ടിരിക്കുന്നു. അനന്തമായ ദൈവസത്തയിലേക്ക് അച്ചന് പ്രവേശനം നൽകുന്നതും ക്രിസ്തുവും പരിശുദ്ധാത്മാവും ചേർന്നാണ് എന്ന് മനസ്സിലാക്കുന്നതിൽ തെറ്റില്ല എന്നു തോന്നുന്നു. കുറച്ച് വർഷങ്ങൾക്ക് മുൻപ് തിരുവല്ല സി.എസ്.എസ്. പ്രസിദ്ധീകരിച്ച ‘ആധുനികതയുടെ

ദാർശനികമാനങ്ങൾ' എന്ന പുസ്തകത്തിലെ ഒരദ്ധ്യായത്തിൽ അച്ചൻ പറയുന്നു:

> "പുതിയ ലോക വ്യവസ്ഥയെക്കുറിച്ചുള്ള ദർശനമാണ് നാം ഇപ്പോൾ രൂപപ്പെടുത്തേണ്ടത്. 'സ്വർഗ്ഗരാജ്യം നിങ്ങളുടെ ഇടയിൽ തന്നെയുണ്ട്' എന്നു പറഞ്ഞ ക്രിസ്തു പുതിയൊരു ചരിത്രവീക്ഷണം നമുക്ക് നൽകി. രേഖീയ ചരിത്രം മാത്രമല്ല ഇവിടെയുള്ളത്. നമ്മുടെ മനസ്സിനെയും സ്ഥലകാലങ്ങളെയും രൂപാന്തരപ്പെടുത്തുന്ന പരിശുദ്ധാത്മാവിന്റെ പ്രവർത്തനം പുതിയൊരു ദിശാബോധവും കാലബോധവും നമുക്ക് നൽകുന്നു. ഇവിടെ ജീവിക്കുമ്പോൾ തന്നെ പരമമായ സത്യത്തിന്റെയും സ്നേഹത്തിന്റെയും അനുഭവത്തിലേയ്ക്ക് പ്രവേശിക്കുവാൻ നമുക്ക് അവസരമുണ്ട്. പരിശുദ്ധ ത്രിത്വത്തിന്റെ സ്നേഹ സംസർഗത്തിലേക്ക് സർവ്വ സൃഷ്ടിക്കും പ്രവേശനമുണ്ട്" (പേജ് 160).

ലോലമായ രേഖകളിലൂടെയും നേരിയ വർണ്ണങ്ങളിലൂടെയും, നമ്മോടൊത്തുള്ള നമുക്ക് എപ്പോഴും പ്രചോദനം നൽകിക്കൊണ്ടിരിക്കുന്ന ദൈവം എന്തായിരിക്കും അച്ചന് പറഞ്ഞുകൊടുത്തത്? മുൻപ് പരാമർശിച്ച ലേഖനത്തിന്റെ അന്ത്യഭാഗത്ത് അച്ചൻ അതാണ് കുറിച്ചിട്ടിരിക്കുന്നത് എന്ന് ഞാൻ കരുതുന്നു:

> "നാം ചരിക്കുന്ന ഈ പ്രപഞ്ചം ദൈവത്തിന്റെ വിശുദ്ധ ഭൂമികയാണെന്നുള്ള ബോധവും കാലം ദൈവത്തിന്റെ ജീവനിലുള്ള നമ്മുടെ ചലനമാണെന്നും നാം ആഴമായി മനസ്സിലാക്കുമ്പോൾ പുതിയ സ്ഥലകാല വ്യവസ്ഥയെക്കുറിച്ച് ഒരു ദർശനത്തിന് തുടക്കമായി. ദൈവത്തിന്റെ ആദ്യ സൃഷ്ടിയെയും ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെയും പരിശുദ്ധാത്മാവിന്റെ പരിവർത്തനത്തെയും ഈ പുതിയ വ്യവസ്ഥയുടെ പശ്ചാത്തലത്തിൽ നാം വ്യാഖ്യാനിക്കുമ്പോൾ, ഇപ്പോൾ നാം ജീവിക്കുന്ന സ്ഥലകാലങ്ങൾക്ക് എവിടെയൊക്കെയാണ് മാറ്റം വരുത്തേണ്ടത് എന്ന് വ്യക്തമാകും" (പേജ് 160–161).

ഈ വാക്കുകൾ 'പ്രവാസത്തിന്റെ നാളു'കളിലെ കവിതകൾ രചിച്ച കാലഘട്ടത്തിൽ അച്ചന്റെ ഈശ്വരാന്വേഷണത്തിന് ലഭിച്ച മാർഗ്ഗദർശ

നത്തെ സൂചിപ്പിക്കുന്നു എന്ന് എനിക്ക് തോന്നുന്നു. എങ്ങനെയാണ് ഈ ദിശാബോധം നമുക്ക് ലഭിക്കുക? സ്വപ്നം കാണുക എന്നതാണ് അച്ചൻ നൽകുന്ന ഒരു മാർഗദർശനം. പുതിയ ലോകത്തെക്കുറിച്ചും യാഥാർത്ഥ്യത്തിന്റെ അതിരുകളില്ലാത്ത ഉള്ളറകളെക്കുറിച്ചും ബാഹ്യഭാവങ്ങളെക്കുറിച്ചും നാം സ്വപ്നം കാണണം. "സ്വപ്നം കാണുന്ന സ്വപ്നങ്ങൾ" എന്ന കവിതയിൽ മരുഭൂമിയുടെ അനുഭവത്തിൽ ജീവിക്കുന്ന തീർത്ഥാടകർക്ക് പുതിയ ജീവൻ നൽകുന്ന സന്ദേശമാണ് അച്ചൻ നൽകുന്നത്. അത് തന്നെയല്ല നമ്മുടെ മനോവ്യാപാരങ്ങൾ എങ്ങനെയാണ് യാഥാർത്ഥ്യ സൃഷ്ടിക്ക് അസംസ്കൃതവസ്തുവാകുന്നത് എന്ന ദാർശനിക സത്യം കൂടി ഈ കവിതയിലൂടെ വെളിവാക്കുന്നു.

നാം ഈ ചെറിയ കുറിപ്പിന്റെ ആദ്യമേ ചിന്തിച്ചു തുടങ്ങിയ ചോദ്യം മനുഷ്യന്റെ ഭാഷാശക്തിയുടെ അർത്ഥവും സാംഗത്യവുമാണ്. ആ ചോദ്യത്തിന്റെ ആത്യന്തികമായ ഉത്തരം എനിക്കിതുവരെ അറിയാൻ കഴിഞ്ഞിട്ടില്ല. അക്ഷരങ്ങളിലൂടെ അനശ്വരതയുടെ കവാടങ്ങളെക്കുറിച്ച് സ്വപ്നം കാണാൻ കഴിയുമെന്ന് അക്ഷരങ്ങൾ ഉപയോഗിച്ച് സൃഷ്ടിച്ച "പ്രവാസത്തിന്റെ നാളുകൾ" നമ്മെ പഠിപ്പിക്കുന്നു.

(2011)

# 10

# തത്വചിന്ത: പൗരസ്ത്യവും പാശ്ചാത്യവും

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയിൽ നിന്നും നമുക്ക് ലഭിച്ച ഏറ്റം മനോഹരമായ പുസ്തകങ്ങളിൽ ഒന്നാണ് ഡോ. കെ. എം. ജോർജ് അച്ചൻ എഡിറ്റ് ചെയ്ത് അടുത്തയിടെ പ്രസിദ്ധീകരിച്ച Philosophy: East and West.*

പൗരസ്ത്യവും പാശ്ചാത്യവുമായ ദർശനങ്ങളെ തിരുമേനി ഏറ്റം ആഴത്തിൽ പഠിക്കുവാൻ ശ്രമിച്ചു. എന്തിന് തിരുമേനി ഈ പരിശ്രമം നടത്തി? അതിനുത്തരം ഈ പുസ്തകത്തിലെ ചില ലേഖനങ്ങളിൽ തിരുമേനി വ്യക്തമാക്കിയിട്ടുണ്ട്.

ഒരിക്കൽ മാർ ഗ്രീഗോറിയോസ് തിരുമേനിയോട് സംസാരിക്കുവാൻ അവസരം ലഭിച്ചപ്പോൾ ഒരു ചോദ്യം അദ്ദേഹത്തിന് മുമ്പിൽ ഉന്നയിച്ചു. തത്വചിന്തകളെ അവലോകനം ചെയ്യുവാൻ നമുക്കുള്ള മാനദണ്ഡം എന്താണ്? അവ സ്നേഹത്തെ സൃഷ്ടിക്കുന്നുണ്ടോ എന്നതാണോ എന്നതായിരുന്നു എന്റെ ചോദ്യം. "ഒരു പ്രധാനപ്പെട്ട Test അതാണ്" എന്നായിരുന്നു തിരുമേനി എനിക്കു തന്ന മറുപടി.

ദൈവം സ്നേഹമാണ്; ദൈവം മാനവരാശിയെയും സൃഷ്ടിയെയും സ്നേഹിക്കുന്നു എന്ന് ക്രിസ്തീയ വിശ്വാസം നമ്മെ പഠിപ്പിക്കുന്നു. വി. വേദപുസ്തകത്തിൽ വി. യോഹന്നാന്റെ സുവിശേഷത്തിൽ നാം ഇങ്ങനെ വായിക്കുന്നു:

''തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു" (വി. യോഹന്നാൻ 3.16).

ദൈവത്തിന് ലോകത്തോട് അല്ലെങ്കിൽ മാനവരാശിയുൾപ്പെടുന്ന സൃഷ്ടിയോടുള്ള അളക്കാനാവാത്ത സ്നേഹത്തിന്റെ പ്രതിഫലനമാണ് യേശുക്രിസ്തുവിൽ നാം കാണുന്നത്. ദൈവം മനുഷ്യനായി തീർന്ന ഈ യേശുക്രിസ്തുവായിരുന്നു തിരുമേനിക്ക് എല്ലാം. തന്റെ ആത്മകഥയിൽ തന്റെ എല്ലാമായ ക്രിസ്തുവുമായുള്ള തന്റെ ബന്ധത്തെക്കുറിച്ച് ഇങ്ങനെ വിവരിക്കുന്നു.

"I belong to Jesus Christ the Incarnate Son of God, and therefore to His new humanity, without any reservation. I cannot compromise that faith even for the sake of good relations with people of other faiths.

In Him I put my trust. Christ is my all. Without Him I am nothing at all. The life I live is Christ's. I share that life with all those in Christ's Body. I have no life of my own. I live in Him and He lives in me. Christ never forsakes me, even when I am rebellious, indifferent or thoughtless in my disobedience. His love stays steadfast even when my loyalty grows feeble and my ardor becomes tepid. He gives and he forgives, without stint or limit. Such love deserves nothing less than my all. Him I adore, Him I worship as God and Man, Him I hold as without peer, the only Begotten of God, with the Father and the Holy Spirit, One True God.

And Christ's love is for all humankind, not just for Christians. It is for the whole of humanity that he has died, not just for Christians alone. He lives for the human race, and he is the lover and Saviour, as well as Lord, of the whole race of humankind" (*Loves Freedom; The Grand Mystery*, p. 196).

തിരുമേനിയുടെ ദാർശനിക പരിശ്രമങ്ങളെ നാം മനസിലാക്കേണ്ടത് അദ്ദേഹത്തിന്റെ ആഴമേറിയ ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനത്തിലാകണം എന്ന് ഞാൻ വിശ്വസിക്കുന്നു. തിരുമേനി തന്റെ, ദൈവകരുണയാൽ ദത്തമായ ആശയ അനുഭവ സംഗ്രഹ ശക്തിയും വിശകലനശക്തിയും ഒത്തുചേർന്ന മനസ്സിന്റെ പ്രവർത്തനങ്ങളെ, തന്റെ എല്ലാമായ ക്രിസ്തുവിന്റെ ജീവിതത്തെ മനസ്സിലാക്കുവാനും അവിടുത്തെ അനുഗമിക്കുവാനുമായി ക്രമീകരിക്കുവാൻ ശ്രമിച്ചു എന്ന് പ്രാഥമികമായി വിലയിരുത്തുന്നത് നന്നായിരിക്കും എന്ന് എനിക്ക് തോന്നുന്നു.

എന്താണ് മനഷ്യൻ? ദൈവത്തിന്റെ സൃഷ്ടിയാണ് എന്ന് ക്രൈസ്തവരായ നാം വിശ്വസിക്കുന്നു. തന്റെ പ്രസിദ്ധമായ Freedom and Authority എന്ന ഗ്രന്ഥത്തിൽ തിരുമേനി സൃഷ്ടി എന്ന നിലയിൽ നമ്മുടെയും സഹജീവികളുടെയും അസ്തിത്വത്തിന് അടിസ്ഥാനം എന്താണ് എന്ന് വിശദീകരിക്കുന്നുണ്ട്. അത് ഇങ്ങനെയാണ്:

"The frame of thought of the present writer is supplied by the conviction that the creation itself is a consequence and manifestation of the gracious will of God, and therefore, that the grace of God is present and active in the whole of creation" (*Freedom and Authority*, p. 86).

തത്വചിന്താപരമായ ആവിഷ്ക്കരണം പ്രാഥമികമായും നമുക്ക് ലഭിക്കുന്നത് നമ്മുടെ മനസ്സിലൂടെ പ്രസരിക്കുന്ന ദൈവികമായ ഊർജ്ജത്തെ അക്ഷര സദൃശമായ പ്രതീകരൂപങ്ങൾ വഴി സ്വാംശീകരിക്കുവാനും പുറത്തേക്ക് പ്രസരിപ്പിക്കുവാനുമുള്ള പരിശ്രമത്തിന്റെ ഫലമാണ് എന്ന് തോന്നുന്നു. തിരുമേനി ക്രിസ്തുവുമായി ഒന്നുചേർന്ന് ജീവിക്കുവാനും ക്രിസ്തുവിന്റെ മനസ്സിന്റെ ആഴവും ഉയരവും വീതിയും ഗ്രഹിച്ച് തന്റെ അസ്തിത്വബന്ധിതമായ ജീവിതത്തെ അർത്ഥപൂർണ്ണമായി വികസിപ്പിക്കുവാനുമാണ് എപ്പോഴും ശ്രമിച്ചുകൊണ്ടിരുന്നത് എന്ന് അനുമാനിക്കാം. കെ. എം. ജോർജ് അച്ചൻ തിരുമേനിയുടെ ജീവിതത്തെക്കുറിച്ച് തിരുമേനി കാലം ചെയ്ത് അധികം താമസിയാതെ എഴുതിയ ഒരു ലേഖനത്തിൽ ഇങ്ങനെ സൂചിപ്പിക്കുന്നു:

> "ഒരു പൗരസ്ത്യ ഓർത്തഡോക്സ് ക്രിസ്തീയ കുടുംബത്തിൽ ജനിച്ച്, ക്രിസ്തീയവും ഭാരതീയവുമായ ആത്മിക ദർശനത്തെ സ്വാംശീകരിച്ചാണ് അദ്ദേഹം വളർന്നത്. ക്രിസ്തുരൂപം ദീപ്തമായ ഒരു ദീപസ്തംഭമായി മാർ ഗ്രീഗോറിയോസിന്റെ കൗമാരജീവിതത്തിൽ ഉയർന്നു തുടങ്ങി. പൗരസ്ത്യമായ ആരാധനയുടെ വർണ്ണങ്ങളും വാസനകളും നാദവിശേഷങ്ങളും തരളമായ ആ ബാല മനസ്സിനെ ആത്മീയാനുഭൂതികളുടെ നിഗൂഢ വശ്യതകളിലേക്ക് നയിച്ചു (*ആധുനികതയുടെ ദാർശനിക മാനങ്ങൾ,* p. 125–126).

പൗരസ്ത്യ ക്രിസ്തീയ ആധ്യാത്മികതയിൽ വേരൂന്നി രൂപപ്പെട്ട ആ മനസ്സിന്റെ സ്വാഭാവികമായ ഒരു സത്താവികാസമാണ് തിരമേനിയുടെ പിൽക്കാല ജീവിതത്തിൽ സംഭവിച്ചത് എന്ന് നമുക്ക് വിചാരിക്കാം. മാമോദീസായിലൂടെ ക്രിസ്തുവിനോട് ചേർക്കപ്പെട്ട തന്റെ, ആന്തരിക സത്തയായ ക്രിസ്തുവിന്റെ മനസറിയുവാനാണ് തിരുമേനി പിന്നീട് എപ്പോഴും ശ്രമിച്ചത്.

ഭാരതീയനായ തന്റെ കർത്താവും രക്ഷിതാവുമായ ക്രിസ്തുവിന്റെ മനസ്സിന്റെ മാനുഷിക ഭാവത്തിന്റെ അർത്ഥവും വ്യക്തതയും തേടിയാണ് അദ്ദേഹം തന്റെ യാത്ര തുടർന്നത് എന്ന് നമുക്ക് വ്യക്തത നൽകുന്ന സൂചനകൾ Hind and Hellas എന്ന പേരിൽ Philosophy: East and Westഎന്ന ഈ പുസ്തകത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന ലേഖനത്തിൽ നൽകുന്നുണ്ട്. ലേഖനത്തിൽ തിരുമേനി തന്റെ അടിസ്ഥാന മനസിലാക്കലുകൾ ഇങ്ങനെ സംഗ്രഹിക്കുന്നു:

> "I do also believe that the Christian teaching about the believer's union with Christ is not independent of the influ-

> ence of Indian perceptions, coming through the middle eastern civilisation and later through neo-platonism. St. Paul himself, trained by Rabbis but open to the secular currents in his university town of Tarsus, was not free from these influences. I would even argue that the Lord Jesus, whose human mind was shaped by both the Hebrew Scriptures and by the ritual-mystical monasticism of the Qumran communities, was not totally free from these Indian influences which had long before his time penetrated Judaism and the near eastern civilization. ...” (p. 293).

തിരുമേനിയുടെ താത്വിക, വൈജ്ഞാനിക പരിശ്രമങ്ങളുടെ അർത്ഥം നമുക്ക് ഇവിടെ വ്യക്തമാകുന്നു.

* * * * * * * * * * * * *

തിരുമേനി തന്റെ പുസ്തകരൂപത്തിലുള്ള രചനാ പരിശ്രമങ്ങൾ ആരംഭിക്കുന്നത് The Joy of Freedom എന്ന പുസ്തകത്തിലൂടെയാണ്. പൗരസ്ത്യ ആരാധനയുടെ സവിശേഷതകളെ വ്യക്തമാക്കുന്ന തിരുമേനിയുടെ പുസ്തകമാണത്. അതിന്റെ ആമുഖത്തിൽ തിരുമേനി ഇങ്ങനെ പറയുന്നു. “For the Eastern Church, history is a form of memory which is mors than mental” (p. VIII). ഓർമ്മയാകുന്ന ചരിത്രത്തിന്റെ, ശരീരത്തെക്കൂടി സംവഹിക്കുന്ന മനസ്സിന്റെ തലങ്ങളെ ഉത്തേജിപ്പിച്ച് പ്രകാശിതമാക്കുന്ന, ദിവ്യമായ രൂപാന്തരപ്രക്രിയ സംഭവിക്കുന്നത് വിശുദ്ധ കുർബ്ബാനയിൽ കേന്ദ്രീകൃതമായ ആരാധനയുടെ നിമിഷങ്ങളിലാണ് എന്ന് തിരുമേനി ഈ പുസ്തകത്തിൽ വ്യക്തമാക്കുന്നു. ക്രിസ്തുവിന്റെ ജീവിതത്തിലേക്കുള്ള പ്രവേശനമാണ്, മനുഷ്യന് ഓർമ്മ ഒരു സവിശേഷ ഘടകമായ ബോധത്തിന്റെ വിശുദ്ധീകരണ പ്രകാശനത്തിലൂടെ സാധ്യമാകുന്നത്.

മാനവരാശിയുടെ സകല പൈതൃകത്തിന്റെയും അവകാശിയാണ് താൻ എന്ന് തിരുമേനി വ്യക്തമാക്കിയിരുന്നു. പുരാതന മാനവ സംസ്കൃതിയിലെ പരസ്പരബന്ധിതമായ ആശയ അനുഭവ ആവിഷ്ക്കരണങ്ങളെ തിരുമേനി ഇഴതിരിച്ച് മനസ്സിലാക്കുന്നത് ക്രിസ്തുവിന്റെ മനസ്സറിയുവാനുള്ള പരിശ്രമത്തിന്റെ ഭാഗമായാണ് എന്ന് നാം പറഞ്ഞുവല്ലോ.

മാനവരാശി ഒരു ശരീരം പോലെ സൃഷ്ടിയിൽ കാണപ്പെടണം. പൗരസ്ത്യ ക്രിസ്തീയ ദർശനം തരുന്ന ദിശാബോധം അനുസരിച്ച് സൃഷ്ടിയുടെ പുരോഹിതനായി ദൈവസന്നിധിയിൽ മാനവരാശി നിലകൊള്ളുകയും വേണം. ഫാ. ഡോ. കെ. എം. ജോർജ്ജ് അച്ചൻ പറയുന്നു:

> “മനുഷ്യന് മാത്രമല്ല, മനുഷ്യനിലൂടെ സർവ്വ സൃഷ്ടിക്കും ഇതുപോലെ ഈശ്വരോന്മുഖമായി ചലിക്കാനുള്ള സ്വാതന്ത്ര്യവും പ്രചോദനവും ദൈവം നൽകിയിരിക്കുന്നു. അതുകൊണ്ട് മനുഷ്യൻ സൃഷ്ടിയുടെ പുരോഹിതനാണ്, സർവ്വ ലോകത്തിന്റെയും നന്മയ്ക്കും സന്തോഷത്തിനും വേണ്ടി ദൈവസന്നിധിയിൽ നിലകൊള്ളുന്നവനാണ് എന്ന ആശയം പൗലോസ് മാർ ഗ്രീഗോറിയോസ് വികസിപ്പിക്കുന്നു” (*ആധുനികതയുടെ ദാർശനിക മാനങ്ങൾ*, p. 130).

മാനവരാശിയുടെ ഈ പൗരോഹിത്യ ധർമ്മമനുഷ്ഠിക്കേണ്ടി വരുമ്പോൾ മാനവ ചിന്താ ചരിത്രത്തിൽ ആവിഷ്കൃതമായ സകല ചിന്താവ്യാപാരങ്ങളെയും മനസ്സിലാക്കേണ്ടി വരും. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി Philosopy: East and West എന്ന പുസ്തകത്തിൽ ചെയ്തിരിക്കുന്നത് അതാണ് എന്ന് നമുക്ക് വിചാരിക്കാം.

(2014)